ശ്രീരാമവർമ്മഗ്രന്ഥാവലി നമ്പർ 38.

# തെങ്കൈലനാഥോദയം

## പ്രബന്ധം

[ ടിപ്പണീസഹിതം. ]

കൊച്ചി

മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു

പ്രസിദ്ധപ്പെടുത്തുന്നതു്.




കോപ്പി ൫൦൦.

തൃശ്ശിവപേരൂർ
രാമാനുജമുദ്രാലയം (ക്ലിപ്ത) ത്തിൽ
അച്ചടിച്ചതു്.

൧൧൧൨.



വില 8 ണ ] [ എട്ടണ മാത്രം.

# അവതാരിക.

കൊച്ചി മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു 'ശ്രീരാമവൎമ്മഗ്രന്ഥാവലി'യുടെ ൩൯-ാം നമ്പരായി പ്രസിദ്ധപ്പെടുത്തുന്ന ഈ തെങ്കൈലനാഥോദയം പ്രബന്ധത്തിലെ വിഷയം കേരളഭൂമിയുടെ ഹാരമായ തൃശ്ശിവപേരൂർ നഗരത്തിലുള്ള സാക്ഷാൽ വടക്കുന്നാഥക്ഷേത്രത്തിലെ മൂലപ്രതിഷ്ഠയുടെ മഹിമാനുവൎണ്ണനമാണ്. ഇതിലെ കഥയുടെ സംഗ്രഹം താഴെ കാണിക്കുന്ന വിധത്തിലാകുന്നു.

ശ്രീപരശുരാമൻ ക്ഷത്രവൈരാഗ്നി കത്തിയടങ്ങി ശാന്തത വരാത്തതായ മനസ്സിനു ശാന്തി സിദ്ധിക്കുവാൻ വേണ്ടി മഹേന്ദ്രപൎവ്വതത്തിൽ തപസ്സുചെയ്തുംകൊണ്ടിരിക്കുന്ന കാലത്ത് ഒരിക്കൽ സന്ന്യാസിമാരും യാജ്ഞികന്മാരുമായ ചില ബ്രാഹ്മണവരന്മാർ അദ്ദേഹത്തെ കാണ്മാനായി അവിടെ ചെന്നുചേൎന്നു. തപോനിഷ്ഠനായ പരശുരാമൻ അവരെ യഥോചിതം ആസനങ്ങളിലിരുത്തി ഭക്തിപൂൎവ്വം ആതിഥ്യപൂജ ചെയ്ത് ആശീൎവ്വാദം സ്വീകരിച്ചതിന്നുശേഷം താനും ആസനസ്ഥനായി സ്വാഗതം പറഞ്ഞു കുശലപ്രശ്നം ചെയ്ത് അവരുടെ ആഗമനപ്രയോജനത്തെ ഒന്നു ചോദിച്ചു. അപ്പോൾ അവരുടെ പ്രതിനിധിയായിട്ട് ഒരു വൃദ്ധൻ ബ്രഹ്മജാതിയായ കാൎത്തവീൎയ്യാൎജ്ജുനനെക്കൊന്ന് "അഖിലക്ഷത്രിയജാതിവിഘാതം" ചെയ്ത് ക്ഷത്രമരണംനിമിത്തം നാമാവശേഷമായിത്തീൎന്ന വൎണ്ണാ

ശ്രമധൎമ്മമൎയ്യാദയെ പുനഃസ്ഥാപിച്ച ആ മുനീന്ദ്രന്റെ അപദാനങ്ങളെ അത്യന്തം ശ്ലാഘിക്കുകയും വിഹിതകൎമ്മങ്ങളനുഷ്ഠിക്കുന്നതിനുവേണ്ടി സമ്പത്സമൃദ്ധമായ ഒരു ഭൂഭാഗം തങ്ങൾക്കു കല്പിച്ചുതരണമെന്ന് അപേക്ഷിക്കുകയുംചെയ്തു. എന്നാൽ വിശിഷ്ടമായ ഒരു യാഗത്തിൽ തന്റെ സൎവ്വധനങ്ങളും ദാനംചെയ്തുകഴിഞ്ഞിരുന്നതിനാൽ അദ്ദേഹത്തിനു വൃദ്ധന്റെ വാക്കു കേട്ടപ്പോൾ വലിയ വ്യാകുലതയാണു തോന്നിയത്. വിഭവമെല്ലാമൊടുങ്ങി പരാധീനനായിട്ടാണു താൻ അപ്പോൾ വസിക്കുന്നത്; ബ്രാഹ്മണരുടെ അപേക്ഷ തീൎച്ചയായും സാധിപ്പിക്കേണ്ടതുമാണ്. ആ അവസ്ഥയിൽ എന്താണു ചെയ്യേണ്ടതെന്നു ധ്യാനപൂൎവ്വം ആലോചിച്ചപ്പോൾ ഒരു വഴി കണ്ടു. പശ്ചിമസമുദ്രത്തിന്റെ വലിപ്പം കുറെയൊന്നു ചുരുക്കി ആ കടലൊഴിഞ്ഞു കര വെച്ചുണ്ടാകുന്ന ഭൂമി ബ്രാഹ്മണൎക്കു ദാനം ചെയ്യുകയെന്നതാണ് ആ വഴി. അപ്രകാരം ചെയ്വാനുറച്ചു ശ്രീപരശുരാമൻ പശ്ചിമസമുദ്രതീരം പ്രാപിച്ചു വരുണനെ വിളിച്ചു സമുദ്രത്തിന്റെ നിസ്തുലമായ വിസ്താരം അല്പം കുറയ്ക്കണമെന്നും അങ്ങനെ നികന്നു കിട്ടുന്ന സ്ഥലം ബ്രാഹ്മണൎക്കു ദാനംചെയ്യുവാൻവേണ്ടി തനിക്കു തരണമെന്നും യാചിച്ചു. അതു കേട്ട വരുണൻ പ്രത്യക്ഷീഭവിച്ച് "അങ്ങയെപ്പോലെയുള്ളവൎക്കു 'മൎയ്യാദ കൈവിട്ടൊരു വചനം' യോഗ്യമല്ല; എങ്കിലും ഇതു കൂടിയേ കഴിയൂ എങ്കിൽ ഒന്നു നിശ്ചയിക്കുക. യജ്ഞായുധമായ ഈ ശൂൎപ്പം സമുദ്രത്തിലേക്കെറിഞ്ഞാൽ എവിടെ ചെന്നു വീഴുമോ അവിടംവരെയുള്ള സ്ഥലം അങ്ങയ്ക്ക് ഒഴിച്ചുതരാം" എന്നു പറഞ്ഞു ശൂൎപ്പം കൊടുത്തു. പരശുരാമൻ അതു സമ്മതിച്ചു ശൂൎപ്പം വാ

ഞ്ഞി എറിവാൻ ഭാവിച്ചപ്പോൾ സമുദ്രത്തിൽ കുറെ അകലത്തായി സൂക്ഷ്മമായ അഗ്നിജ്വാലപോലെയുള്ള നിശ്ചലമായ ഒരു തേജസ്സ് കാണുമാറായി. കണ്ട ഉടനെ തന്നെ അതു മറയുകയുംചെയ്തു. ആ തേജസ്സ് കണ്ട പ്രദേശത്തേക്ക പരശുരാമൻ ശൂൎപ്പം എറിയുകയും, തൽക്ഷണം ആ സ്ഥലംവരെ സമുദ്രം ഒഴിഞ്ഞു കര നികന്നു മനോഹരമായ ഒരു ഭൂഭാഗം പ്രത്യക്ഷമാകയുംചെയ്തു. ആ ഭൂഭാഗത്തെ ഭൃഗുരാമൻ കൎമ്മികളായ ബ്രാഹ്മണൎക്ക ദാനംചെയ്തു. തെക്ക കന്യാകുമാരിയോളവും വടക്ക ഗോകൎണ്ണത്തോളവും നീണ്ട സഹ്യാദ്രിയുടെ പടിഞ്ഞാറുഭാഗത്തു കിടക്കുന്ന ആ ഭൂഭാഗത്തിന കൊങ്കണദേശമെന്ന പേരാകുന്നു. നിസ്തുലമായ ഐശ്വൎയ്യത്തിന്നിരിപ്പിടമായ ആ കൊങ്കണഭൂമിയിൽ വിശിഷ്ടന്മാരായ ബ്രാഹ്മണർ വാസവും തുടങ്ങി. പിന്നെ അദ്ദേഹം ബ്രാഹ്മണൎക്ക ദാനംചെയ്ത ആ കൎമ്മഭൂമിയെ പരിപാലിക്കുന്നതിന സൂൎയ്യവംശജാതനായ കേരളനെന്ന രാജാവിനെ നിയോഗിക്കയുംചെയ്തു.

അവിടെനിന്ന ഭാൎഗ്ഗവൻ ശിവനെ സേവിക്കുവാൻ വേണ്ടി കൈലാസത്തിലേക്ക പോയി. കൈലാസത്തിൽ ശിവപാൎഷദന്മാരായ നന്ദികേശ്വരപ്രഭൃതികൾ ഭക്തിപൂൎവ്വം സ്വീകരിച്ചു മുമ്പിൽ നടന്നു കാട്ടിക്കൊടുത്ത മാൎഗ്ഗത്തിലൂടെ ചെന്ന് അദ്ദേഹം സ്വാമിയുടെ തിരുമുമ്പിൽ എത്തി. സനകസനന്ദാദികളായ യോഗീന്ദ്രന്മാരുടെ മദ്ധ്യത്തിൽ വച്ചു ശ്രീനാരദൻ ശ്രീപരശുരാമനും കാൎത്തവീൎയ്യാൎജ്ജുനനും തമ്മിലുണ്ടായ യുദ്ധത്തെ വൎണ്ണിക്കുന്നതുകേട്ട രസിച്ചുകൊണ്ടിരിക്കുന്ന സമയത്താണു ഭഗവാനെ പരശുരാമൻ കണ്ടത്. കണ്ട ഉടനെ അദ്ദേഹം തൃക്കാല്ക്കൽ വീണു

സാഷ്ടാംഗം നമസ്കരിച്ചു. പാദപതിതനായ ആ 'ധർമ്മസൂനു'വിനെ പാർവ്വതീപരമേശ്വരന്മാർ വാത്സല്യപൂർവ്വം എടുത്തു മുറുകെ പുണർന്നു മൂർദ്ധാവിൽ മുകർന്നു സംഭാവനം ചെയ്തു. അപ്പോൾ അദ്ദേഹം അടുക്കൽ നില്ക്കുന്ന സുബ്രഹ്മണ്യനേയും ഗണപതിയേയും പാർഷദന്മാരെയും കണ്ടു മന്ദസ്മിതം ചെയ്ത് ഭക്തിപൂർവ്വം തലകുനിച്ചു താൻ സമുദ്രത്തെ അകലത്തു നീക്കിയതും അർത്ഥികളായ ബ്രാഹ്മണർക്കു ഭൂമിദാനം ചെയ്തതും സ്വാമിയെ ഉണർത്തിച്ച് അവിടുന്നു ശ്രീപാർവ്വതീസമേതനായി താൻ നിർമ്മിച്ച ആ ഭൂഖണ്ഡത്തിൽ എഴുന്നള്ളി നിത്യസാന്നിധ്യം ചെയ്യണമെന്നപേക്ഷിച്ചു. ശിവനാകട്ടെ, കർമ്മങ്ങളുടെ നിലനില്പിനു വേണ്ടി ബ്രാഹ്മണർക്കു ഭൂമിദാനം ചെയ്തതിനെ അഭിനന്ദിച്ചതിനുശേഷം ഏതാനും ദിവസം തന്നോടൊരുമിച്ചു കൈലാസത്തിൽ പാർക്കണമെന്നും അതിനുമേൽ അഭീഷ്ടം സാധിപ്പിച്ചുതരാമെന്നുമാണ് അരുളിച്ചെയ്തത്. അതു കേട്ടപ്പോൾ പരശുരാമൻ അഭീഷ്ടസിദ്ധിയിൽ വരുന്ന വിളംബമോർത്തു വൈമനസ്യംപൂണ്ടു മുഖം താഴ്ത്തി കാൽവിരൽകൊണ്ടു നിലം വരച്ചുംകൊണ്ടുനിന്നു. പുത്രതുല്യനായ ആ ഭൃഗുപുംഗവം കണ്ടപ്പോൾ ശ്രീപാർവ്വതി കരുണാപരവശയായി ഭവിച്ചു. ഭക്തനായ ഭൃഗുരാമന്റെ അപേക്ഷ 'അഖിലലോകാഭ്യുദയകര'മായ ഒരു കാര്യത്തെ പുരസ്കരിച്ചാകയാലും ഭക്തത്രാണം ഭഗവാന്റെ വ്രതമാകയാലും ആ കാര്യത്തിൽ കാലവിളംബം വരുത്തുന്നത് ഉചിതമല്ലെന്നു ദേവി അഭിപ്രായപ്പെട്ടു. ആ അഭിപ്രായം അംഗീകരിച്ച് അപ്പോൾത്തന്നെ ഭഗവാൻ പരശുരാമക്ഷേത്രത്തിലേക്കു സപരിവാരം എഴുന്നള്ളുവാൻ ഒരുങ്ങുകയുംചെയ്തു.

പാൎവ്വതീപരമേശ്വരന്മാർ വൃഷഭാരൂഢന്മാരായി സുബ്രഹ്മണ്യനോടും ഗണപതിയോടുംകൂടി പരശുരാമനോടൊരുമിച്ച് എഴുന്നെള്ളത്തു പുറപ്പെട്ടു. ബ്രഹ്മാദികളായ ദേവന്മാർ ഭഗവാനെ സേവിച്ചു. മഹൎഷിമാർ അവിടത്തെ മഹനീയമായ അനുഭാവത്തെ സ്തുതിച്ചു. നന്ദികേശ്വരൻ, ഭൃംഗിരിടി തുടങ്ങിയ ഗണഭടന്മാർ തിരുമുമ്പിൽ അകമ്പടി സേവിച്ചു. കൈലാസവാസികളായ സകലരും എഴുന്നെള്ളത്തോടൊപ്പം അനുയാത്ര ചെയ്തു. ഭൂതഗണങ്ങളുടെ പദതാഡനങ്ങളാൽ ഭുവനം മുഴുവൻ കുലുങ്ങി. ശിഷ്യാഗ്രഗണ്യനായ പരശുരാമൻ അഞ്ജലിബന്ധം ചെയ്തുകൊണ്ട് ഭഗവാന്റെ അരികത്തന്നെ യാത്രചെയ്തു. ഭഗവാൻ അദ്ദേഹത്തോടു മന്ദസ്മിതപൂൎവ്വം ലോകവാൎത്തകളെക്കുറിച്ചു കല്പിച്ചു ചോദിക്കയും അദ്ദേഹം ഉണൎത്തിച്ച വൃത്താന്തങ്ങൾ കേട്ടു രസിക്കയും ചെയ്തു. അങ്ങനെ സൎവ്വപ്രകാരേണയും ആഡംബരത്തോടുകൂടിയ എഴുന്നെള്ളത്ത് കൊങ്കണഭൂമിയിൽ എത്തി. കൊങ്കണഭൂമിയുടെ മദ്ധ്യത്തിലെത്തിയപ്പോൾ ഭഗവാനെ വഹിച്ചുംകൊണ്ടു പോകുന്ന വൃഷരാജൻ പൊടുന്നനവെ ഒരു സ്ഥലത്തു 'സംവാസകൌതൂഹലി'യായിട്ടു നില്പായി. ആ സ്ഥലത്തു പരശുരാമൻ ഒരു തെഴുന്നു കാണുകയും ചെയ്തു. തദവസരത്തിൽ ഭഗവാൻ പരശുരാമന്റെ അഭീഷ്ടപൂരണത്തിനു വേണ്ടി ആ സ്ഥലത്തുതന്നെ എഴുന്നെള്ളി ഇരുന്നരുളുവാൻ തിരുമനസ്സിലുറയ്ക്കുകയും ചെയ്തു.

അനന്തരം പരമശിവൻ വിഷ്ണുഭഗവാനെ സ്മരിച്ചു. സ്മരണമാത്രത്തിൽതന്നെ വിഷ്ണു തിരുമുമ്പിൽ പ്രത്യക്ഷീഭവിച്ചു. ശിവൻ പുഞ്ചിരിപൂണ്ടു വിഷ്ണുവിനെ മാനിച്ച്

തെക്കെഭാഗത്തിരിക്കുവാൻ നിയോഗിക്കുകയും താൻ ജ്യോതിൎമ്മയമായ സ്വരൂപമവലംബിച്ചു വടക്കെഭാഗത്തു സന്നിധാനം ചെയ്യുകയും ചെയ്തു. പിന്നെ വിചാരിച്ച് ഭഗവാൻ മോഹാദിഗ്രസ്തരായ മനുഷ്യൎക്ക് ഭേദബുദ്ധിയുളവാക്കുന്നതിന്നു വേണ്ടി ശ്രീനാരായണനോടുകൂടിച്ചേൎന്ന് തെക്കും വടക്കുമുള്ള മൂൎത്തികളുടെ നടുവിൽ വസിച്ചു. ഗണപതിഭഗവാൻ ശ്രീപാൎവ്വതിയുടെ "ഘനകുചാൎദ്ധകടാക്ഷവിലാസസംവാദ"മനുസരിച്ചു സുപ്രസന്നനായിട്ട് പിതാവിന്റെ മുമ്പിൽ അടുത്തായിട്ട് ഇരുന്നരുളി. സൎവ്വാംഗസുന്ദരിയും സകലാഭീഷ്ടദായിനിയുമായ ശ്രീപാൎവ്വതീദേവി ശിവന്റെ പിന്നിൽ ഇടംകൊണ്ടു. ഏകനെങ്കിലും ലോകാനുഗ്രഹത്തിന്നുവേണ്ടി മൂന്നായിത്തിരിഞ്ഞു വസിക്കുന്ന പരമശിവനെ സേവിച്ചുംകൊണ്ടു പരശുരാമനും തത്സമീപത്തിൽ സ്ഥിതിചെയ്തു.

അങ്ങനെയിരിക്കുന്ന കാലത്തു കൊങ്കണരാജ്യം വാഴുന്ന കേരളൻ ഗുണഗണങ്ങളെക്കൊണ്ടു രാജ്യത്തിന്നുകൂടി തന്റെ പേരിൽ പ്രസിദ്ധിവരുത്തി വിധിപ്രകാരം രാജ്യപരിപാലനംചെയ്തു വാൎദ്ധക്യം വന്നപ്പോൾ തപസ്സുചെയ്യാനായി തെങ്കൈലഭൂമിയിൽ വന്നു. അദ്ദേഹം അവിടെ സന്നിധാനംചെയ്യുന്ന വൃഷരാജനെയും തെക്കും വടക്കും നടുക്കും വസിക്കുന്ന മൂൎത്തികളെയും ശ്രീപാൎവ്വതിയെയും സ്തുതിച്ചു ഭക്തിപൂൎവ്വം സേവിച്ചുകൊണ്ടു കുറെക്കാലം അവിടെ പാൎത്തു തപസ്സുചെയ്തു. ഒരു ദിവസം അദ്ദേഹം പരബ്രഹ്മധ്യാനംചെയ്തു പരമാനന്ദാമൃതം അനുഭവിച്ചതിന്നുശേഷം മെല്ലെ കണ്ണടച്ചപ്പോൾ സ്വപ്നത്തിൽ പരമശിവൻ പ്രത്യക്ഷനായി ആശീൎവ്വാദം നല്കി തനിക്ക്

ത്തു തെക്കൈലാസസ്ഥാനം സാക്ഷാൽ കൈലാസത്തേക്കാൾ പ്രിയതരമാണെന്നും ഇവിടെ ക്ഷേത്രവും മതിലും ഗോപുരങ്ങളും മററും പണിയിക്കണമെന്നും മേലിൽ കേരളരാജവംശത്തിൽ ജനിക്കുന്ന ഒരു രാജാവ് കൊങ്ങണഭൂഖണ്ഡത്തിൽ തന്നെയുള്ള ചെല്ലൂർ ഗ്രാമത്തിൽ തന്റെ ബിംബം പ്രതിഷ്ഠിക്കയും അതുവഴി രാജവംശത്തിനു ശാശ്വതമായ ഐശ്വര്യം കൈവരികയും ചെയ്യുമെന്നും അരുളിച്ചെയ്തു അന്തർദ്ധാനംചെയ്തു. സ്വപ്നത്തിൽനിന്നുണർന്നതിനുശേഷം രാജാവ് "ആനന്ദാശ്രുകുതൂഹലഭരിതമന"സ്സായിട്ട് പരമശിവന്റെ അരുളപ്പാടുപോലെ തന്നെ അവിടെ ക്ഷേത്രം, മതിൽ, ഗോപുരങ്ങൾ, സരസ്സുകൾ മുതലായവയും മതിൽക്കു പുറമെ മനോഹരമായ ഒരു പ്രദക്ഷിണവഴിയും മതിലിന്റേയും പ്രദക്ഷിണവഴിയുടേയും ഇടയിൽ പ്രമഥഗണങ്ങളുടെ വാസസ്ഥാനമായിട്ട് ഒരു വേപ്പിൻതോപ്പും പണിയിച്ചു. പിന്നെ ക്ഷേത്രത്തിലെ മൂർത്തികൾക്ക് ദിവ്യമംഗളവിഗ്രഹങ്ങളോടുകൂടിയ കലശാഭിഷേകം കഴിപ്പിക്കയും ധാരാളം മുതലെടുപ്പുള്ള അനേകം ദേശവഴികൾ ദേവസ്വമായി വിട്ടുകൊടുക്കയും ക്ഷേത്രത്തിൽ "മഹിമപെരിയ നാനോപഹാര"ങ്ങൾക്കു പതിവുവെക്കുകയും വിശേഷിച്ചു രാത്രിയിൽ "ദേവർഷിസേവാസമുചിത"മായ ഒരു തൃപ്പുക ഏർപ്പെടുത്തുകയും ചെയ്തു. അതിനുശേഷം ക്ഷേത്രത്തിൽ ദേവനു ചാർത്തുവാൻ "മണമിളകിന"മാലകൾ അർപ്പിക്കുന്നതിനുവേണ്ടി "പുഷ്പാരാമങ്ങൾ" തീർപ്പിച്ചു മാലകെട്ടുന്നതിനു ശില്പകലാനൈപുണ്യമുള്ള വിഷ്ണുദാസന്മാരെ അടുക്കൽത്തന്നെ കുടിയിരുത്തുകയും ക്ഷേത്രത്തിൽ വേണ്ടുന്ന "വിധിനിഷേ

ധപ്രവൃത്തി"കളു ശാസ്ത്രനൈപുണ്യമുള്ള ഇരുപത്തിരണ്ടില്ലക്കാരായ ബ്രാഹ്മണരെ നാലുദിക്കുകളിലുമായി കുടുംബസമേതം താമസിപ്പിക്കുകയും ചെയ്തു. ഈ സ്ഥലം ആദ്യം കണ്ടതു ശിവവാഹനമായ വൃഷേന്ദ്രനാകയാൽ വൃഷക്ഷേത്രമെന്നും കൈലാസത്തിലെന്നപോലെ പരമശിവന്റെ നിത്യസാന്നിദ്ധ്യമുണ്ടാകയാൽ തെക്കുംകൈലാസമെന്നും ശിവന്റെ ശ്രീപുരമാകയാൽ തൃശ്ശിവപേരൂരെന്നും ഈ ദിവ്യക്ഷേത്രത്തിനു പ്രസിദ്ധി വരികയും ചെയ്തു. തെക്കൈലാസനാഥോദയം എന്നു പ്രസ്തുതഗ്രന്ഥത്തിനു ചിലർ പേർ കൊടുക്കുന്നത് അതുബന്ധംതന്നെ. 'കൈലൈ' എന്നു തമിഴിലും പഴയമലയാളത്തിലും കൈലാസത്തിന്നു പര്യായമുണ്ട്. 'തെക്കൈലയിൽ പോയ്' എന്നും മറ്റും പ്രാചീനമണിപ്രവാളപദ്യങ്ങളിൽ പ്രയോഗവുമുണ്ട്. തെക്കൈല എന്നാൽ തെക്കൻകൈലാസം എന്നർത്ഥം.

ഈ പ്രബന്ധത്തിന്റെ ഉൽപത്തിയെപ്പറ്റി വിശദമായ ഒരു വിവരണം കവിതന്നെ ഉപോൽഘാതരൂപേണ രേഖപ്പെടുത്തിട്ടുണ്ട്. കൊച്ചിരാജ്യത്തിൽ 'രാമവർമ്മാ' എന്ന തിരുനാമത്തോടുകൂടി അത്യന്തം പരാക്രമികളായ രണ്ടു രാജാക്കന്മാരുണ്ടായി. ഇവരിൽ ആദ്യത്തെ രാമവർമ്മാവ് ക്രി. പി. ൧൫൬൦-ൽ തീപ്പെട്ടു. രണ്ടാമത്തെ രാമവർമ്മാവിന്റെ ദേഹവിയോഗം ൧൬൩൭-ൽ ആയിരുന്നു എന്നു കാണുന്നു. തദനന്തരം വിദ്വദഗ്രേസരനായ ഒരു ഗോദവർമ്മാവും ഗുണവാനായ ഒരു രവിവർമ്മാവും തുടർന്നു നാടുവാണതായി കവി പ്രസ്താവിക്കുന്നു. അവർ താരതമ്യേന അപ്രസിദ്ധന്മാരായിരുന്നതിനാലായിരിക്കണം അ

വരുടെ പേർ തൃപ്പൂണിത്തുറ ഗ്രന്ഥവരിയിലും മററും രേഖപ്പെടുത്തിക്കാണുന്നതു്. അവർക്കുശേഷം രാജ്യഭാരം ചെയ്തതു് സുപ്രസിദ്ധനായ വീരകേരളവർമ്മ തമ്പുരാനായിരുന്നു. അദ്ദേഹത്തെയാണു് "സാവിത്രവംശതിലകസ്ത്രിദിവേന്ദ്രധാമാ" എന്നും മററും കവി പ്രശംസിക്കുന്നതു്. ആ രാജാവു് ൧൬൦൧-ൽ വടക്കുംകൂർ രാജാവിന്റെ അനുയായികളാൽ വധിക്കപ്പെട്ടു. പിന്നീടു് ൧൬൦൪ വരെ നാടുവാണ ഉണ്ണിഗോദവർമ്മാവിനേയും അവിടത്തെ തുടർന്നു് ൧൮ ദിവസത്തേക്കു മാത്രം രാജ്യഭാരം ചെയ്തു പടവെട്ടി മരിച്ച മൂററാത്ത വലിയ തമ്പുരാനേയും പററി കവി ഒന്നും പറയുന്നില്ല. വീരകേരളവർമ്മാവിന്റെ കാലത്താണു് മഹാനായും വിദ്വജ്ജനകല്പവൃക്ഷവും ആയ രാമവർമ്മ തമ്പുരാൻ തിരുവവതാരം ചെയ്തതു്. ആ രാമവർമ്മാവായിരുന്നു മഴമംഗലഭാണം, ഭാഷാനൈഷധചമ്പു മുതലായ സാഹിത്യരത്നങ്ങളുടെ പ്രണേതാവായ മഴമംഗലത്തു നാരായണൻ നമ്പൂതിരിയുടെയും രത്നകേതൂദയം, രാമവർമ്മവിജയം മുതലായ നാടകങ്ങൾ രചിച്ച മൂലാണയം ബാലകവിയുടെയും മററും പുരസ്കർത്താവു് എന്നു ഞാൻ മറെറാരവസരത്തിൽ സ്ഥാപിച്ചിട്ടുണ്ടു്. 'കാശിക്കെഴുന്നള്ളിയ തമ്പുരാൻ' എന്നാണു് അവിടത്തെപ്പററി സാധാരണമായി പറയാറുള്ളതു്. രാജരത്നാവലീയം ചമ്പുവിൽ പ്രകീർത്തനം ചെയ്തിട്ടുള്ളതു് അവിടത്തെ അപദാനങ്ങളെയാണു്. ചിദംബരം നടരാജക്ഷേത്രത്തിൽ ശിവഭക്തനായ അവിടത്തെ ശിലാരേഖയുണ്ടു്. രാമവർമ്മ മഹാരാജാവു് ൧൬൦൪-ൽ സിംഹാസനാരൂഢനാകുകയും ൧൬൧൪-ൽ കാശിയിൽവച്ചു തീപ്പെടുകയും ചെയ്തു. കൂടെ കാശിക്കു പോ

യിരുന്ന അവിടുത്തെ അനുജനും പിൻവാഴ്ചക്കാരനുമായ ഗോദവർമ്മാവ് രാമേശ്വരത്തു വന്ന് അവിടെനിന്നു തിരിയെ എഴുന്നള്ളിയ ഉടൻ മരിച്ചു. പിന്നത്തെ രാജാവാണ് തെക്കൈലനാഥോദയകാരന് ആശ്രയീഭൂതനായ വീരകേരളവർമ്മതമ്പുരാൻ. അവിടത്തെ വാഴ്ചക്കാലം ൭൭൬ മുതൽ ൭൯൦ വരെയാണെന്നു കാണുന്ന സ്ഥിതിക്ക് ആ കാലത്താണ് തെക്കൈലനാഥോദയത്തിന്റെ നിർമ്മിതി എന്നു സിദ്ധിക്കുന്നു. ആ വീരകേരളമഹാരാജാവ് വലിയ ഒരു യോദ്ധാവും 'നിശ്ശേഷവിദ്യാനിപുണമതി'യുമായിരുന്നു. വീരലക്ഷ്മിയാൽ സ്വയംവൃതനായ അവിടുന്നു കോഴിക്കോട്ടു സാമൂതിരിപ്പാട്ടുമായി യുദ്ധം ചെയ്യുന്നതിന് ഒരിക്കൽ വടക്കോട്ടു യാത്രചെയ്യുന്ന അവസരത്തിൽ തൃശ്ശിവപേരൂരും എഴുന്നള്ളുകയുണ്ടായി. ആ ഘട്ടത്തിലായിരുന്നു ആ ക്ഷേത്രത്തിലെ ശിവരാത്രി മഹോത്സവം. ആ മഹോത്സവത്തിന് അവിടുന്നു ക്ഷേത്രത്തിൽ എഴുന്നള്ളി വടക്കുന്നാഥനെ തൃക്കൺപാർക്കുകയുണ്ടായി. അന്ന് അനവധി പണ്ഡിതന്മാരും സഹൃദയന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കെ അവരാൽ വർണ്ണിക്കപ്പെട്ട "കൈലാസനാഥപ്രഭാവശ്രീമാഹാത്മ്യങ്ങളും കേട്ടും പ്രകടിതരുചികനും" പ്രസന്നഹൃദയനായ ആ മഹാരാജാവ് സദസ്സിൽ സന്നിഹിതനായിരുന്ന ശ്രീനീലകണ്ഠകവിയോട് തെക്കൈലനാഥന്റെ പ്രതിഷ്ഠയെ വർണ്ണിച്ച് ഒരു പ്രബന്ധം നിർമ്മിക്കണമെന്നു കല്പിച്ചു. ആ ആജ്ഞയെ ശിരസാവഹിച്ചു നീലകണ്ഠനമ്പൂരി രചിച്ച മണിപ്രവാളചമ്പുവാണ് തെക്കൈലനാഥോദയം. നീലകണ്ഠകവി മേല്പുത്തൂർ ഭട്ടതിരിയുടെ സമകാലികനായിരുന്നു എന്നു വിശേഷിച്ചു പറയേണ്ടതി

ള്ളല്ലോ. ഭട്ടതിരി 'മാടമഹാരാജപ്രശസ്തി'യിൽ സ്തുതിച്ചിട്ടുള്ള വീരകേരളൻ നീലകണ്ഠൻനമ്പൂരിയുടെ പുരസ്കർത്താവു തന്നെയാണ്. അവിടത്തെപ്പററി ആ മഹാകവി

"ആ ചന്ദ്രാർക്കം ധരിത്ര്യാമിഹ പരിരമതാൽ
പദ്മപദ്മാക്ഷവക്ഷ-
സ്സദ്മാവാസാനപേക്ഷസ്വയമുപഗതപ-
ദ്മാലയാലാളിതാത്മാ
സോയം വിഷ്ണുജ്ജ്വലജ്ജസഹജമഹിമാ
ദുഷ്ടവേശപ്രതീപ-
ക്ഷ്മാപവ്യൂഹാടവീപാടനരഭസമഹാ-
പാടവീ മാടവീരഃ"

എന്നും മററും അനേകം വിശിഷ്ടപദ്യങ്ങൾ നിർമ്മിച്ചിട്ടുണ്ട്. ഭ്രമരസന്ദേശകാരനായ വാസുദേവൻ നമ്പൂരിയും വീരകേരളവർമ്മതമ്പുരാനെ സ്തുതിച്ചുകാണുന്നു.

നീലകണ്ഠകവി പ്രസ്തുതപ്രബന്ധത്തിന്റെ മാത്രമല്ല ചെല്ലൂരനാഥോദയം, നാരായണീയം എന്ന രണ്ടു പ്രബന്ധങ്ങളേയുംകൂടി പ്രണേതാവാണെന്ന് ഇതിലെ ഉപോൽഘാതത്തിൽനിന്നു മനസ്സിലാകുന്നുണ്ട്. വീരകേരളമഹാരാജാവ് കവിയോടു കല്പിക്കുന്നത് ഇങ്ങനെയാണ്:—

"വിദ്യാവല്ലഭ! നീലകണ്ഠസുകവേ!
ചെല്ലൂരനാഥോദയം
ചിത്രം പണ്ടു കൃതം പുനശ്ച രചിതം
നാരായണീയം തഥാ;

അദ്യൈവാരഭതാം ഗിരാ മമ ചൊൻ
തൈക്കലനാഥോദയ-
പ്രത്യഗ്രാവ്യകലന്ന ബന്ധുരഗുണം
ബന്ധം പ്രബന്ധോത്തമം”

ചെല്ലൂരനാഥോദയം പെരിഞ്ചെല്ലൂർ (തളിപ്പറമ്പ്) ശിവന്റെയും നാരായണീയം തൃപ്പൂണിത്തുറെ വിഷ്ണുവിന്റെയും പ്രതിഷ്ഠയെ വർണ്ണിക്കുന്ന പ്രബന്ധങ്ങളാണ്. ചെല്ലൂരനാഥോദയത്തിൽ ശതസോമരാജാവ് പരമശിവാനുഗ്രഹലബ്ധമായ ശിവലിംഗത്തെ പെരിഞ്ചെല്ലൂരിൽ പ്രതിഷ്ഠിക്കുന്നതും നാരായണീയത്തിൽ അർജ്ജുനൻ ബ്രാഹ്മണബാലന്മാരോടുകൂടി വൈകുണ്ഠമൂർത്തിയാൽ ദത്തമായ സന്താനഗോപാലവിഗ്രഹത്തെ തൃപ്പൂണിത്തുറയിൽ പ്രതിഷ്ഠിക്കുന്നതുമാണ് വിഷയം. ഈ രണ്ടു പ്രതിഷ്ഠകളെ വർണ്ണിക്കുകയാലാണ് നീലകണ്ഠകവി “ചെല്ലൂരപൂർണ്ണത്രയീശശ്രീമൽകാരുണ്യപാത്രം” ആയിത്തീർന്നത്. പക്ഷെ അദ്ദേഹം പെരിഞ്ചെല്ലൂർ ഗ്രാമക്കാരനാണെന്നും വരാവുന്നതാണ്. കവി സ്വദേശത്തുവച്ചു ചെല്ലൂരനാഥോദയം രചിക്കുകയും പിന്നീട് കൊച്ചിമഹാരാജാവായ രാമവർമ്മാവിനെ ആശ്രയിച്ചു തൃപ്പൂണിത്തുറയിൽ താമസിക്കുന്ന അവസരത്തിൽ നാരായണീയവും തദനന്തരം വീരകേരളമഹാരാജാവിന്റെ ആജ്ഞാനുസാരം തൈക്കലനാഥോദയവും രചിക്കുകയുംചെയ്തു എന്നു വരാവുന്നതാണല്ലോ. ഈ മൂന്നു പ്രബന്ധങ്ങളും മലയാളത്തിലെ ഓരോ മഹാക്ഷേത്രത്തിന്റെ മൂലചരിത്രം വർണ്ണിക്കുന്നവയാണെന്നുള്ളതുകൊണ്ടു മാത്രമല്ല, മററു വിധത്തിലും ഇവയ്ക്കു തമ്മിൽ സാമ്യം കാണുന്നുണ്ട്. മൂന്നിലും ഗദ്യപദ്യങ്ങൾക്കു ശ

ബ്ദാർത്ഥഭംഗി, വർണ്ണനാവൈചിത്ര്യം, രചനാഗുണം മുതലായവയ്ക്കു് ഏറക്കുറെ സാമ്യമുണ്ടു്.

നാരായണീയത്തിൽ തൃപ്പൂണിത്തുറ മഹാവിഷ്ണുവിനെ വന്ദിക്കുന്ന

"മേൽപ്പോട്ടുപൊങ്ങിന ഫണീന്ദ്രഫണാഗണാളീ-
ദീപ്തിച്ഛടാച്ഛുരിതഹേമകിരീടരമ്യം
കാശ്മീരമിശ്രഹരിചന്ദനപങ്കമയ്യാ
വാച്ചോട്ടു ഫാലഭുവി ചാർത്തി വിരാജമാനം"

എന്നു തുടങ്ങിയ ഏഴു ശ്ലോകങ്ങൾക്കും ശൈലനാഥോദയത്തിൽ കൈലാസവാസനായ പരമശിവനെ വർണ്ണിക്കുന്ന

"വാച്ചാർന്ന വെണ്മതികലം ഭോഗിവരേണ ഭംഗ്യാ
മേല്പ്പെട്ടുകെട്ടി മതിവർദ്ധകജടാവതംസം
കാശ്മീരചിത്രകമിവാമലഫാലമദ്ധ്യേ
തീപ്പെട്ടുമുള്ള തൃതീയദൃശം ദധാനം"

എന്നു തുടങ്ങിയ ഏഴു ശ്ലോകങ്ങൾക്കും തമ്മിൽ ആകൃതിയിലും പ്രകൃതിയിലും ബാഹ്യമായും ആഭ്യന്തരമായും പ്രകടമായ സാദൃശ്യം കാണുന്നുണ്ടു്.

ചെല്ലൂരനാഥോദയത്തിൽ ദാമോദരൻ ശിവനോടും നാരായണീയത്തിൽ സുദർശനൻ ശ്രീകൃഷ്ണനോടും ബിംബപ്രതിഷ്ഠായോഗ്യമായ ഭൂമിയെപ്പറ്റി പറയുന്നതിലെ ആദ്യപദ്യങ്ങൾ "കേൾക്കണം തമ്പിരാനേ ജയ ജയ" എന്നാദിയായിട്ടാണു് ആരംഭിക്കുന്നതു്. ദാമോദരൻ പെരിഞ്ചെല്ലൂർ ഗ്രാമത്തിനും സുദർശനൻ രവിഗ്രാമത്തിനും കാണുന്ന നിരതിശയമായ ഉൽക്കർഷത്തിന്റെ ഹേതു

ങ്ങളിൽ പ്രധാനമായുള്ളത് അവയിൽ വസിക്കുന്ന ബ്രാഹ്മണരുടെ ധർമ്മാചാരതൽപരതയാകുന്നു. പ്രതിഷ്ഠാനന്തരം ശതസോമനും അർജ്ജുനനും അന്നദാനാദികൾ ചെയ്തതായിപ്പറയുന്ന ശ്ലോകങ്ങൾക്കും സാമ്യമുണ്ട്. അവ രണ്ടും "ഇത്ഥംകാരം" എന്നാണ് ആരംഭിക്കുന്നത്.

ചെല്ലൂരനാഥോദയം, തൈക്കലനാഥോദയം ഇവ ണ്ടു തമ്മിലും ഏറ്റക്കുറെ സാദൃശ്യമുണ്ട്. ചെല്ലൂരനാഥോദയത്തിലുള്ള "ജഗൽപ്രാകാശ്യദ്യുമണേരമുഷ്യ" എന്നതു തൈക്കലനാഥോദയത്തിലെ "ജഗൽപ്രാകാശ്യാഭിതപ്യതേ" എന്ന പ്രയോഗത്തെ ഓർമ്മപ്പെടുത്തുന്നു.

"ചിത്രം ചിത്രം കിഴക്കങ്ങുദയഗിരിയോളം
ബാഹുശക്ത്യാ മഹാത്മാ
ബദ്ധോദ്യോഗം ജയിച്ചു മലയമലയോളം
തെക്കുമുൽക്കുലമാനം"

എന്ന ചെല്ലൂരനാഥോദയത്തിലെ പ്രയോഗം

"ആക്രമ്യം തെക്കു കന്യാകുമരിയോളമതി-
ഗ്ഗാംഭീര്യരമ്യം വടക്ക-
ഗ്ഗോകർണ്ണത്തോളമയ്യാ പുകൾപെരുകിന സ-
ഹ്യസ്യ പാശ്ചാത്യഭാഗേ"

എന്ന തൈക്കലനാഥോദയപ്രയോഗത്തോട് ഒത്തിരിക്കുന്നു.

"എന്നങ്ങുദീര്യ മുനിരേഷ രഹസ്യവിദ്യാം"
(ചെല്ലൂരനാഥോദയം)

"എന്നങ്ങുദീര്യ വിളരന്തരധത്ത വേഗാൽ"
(തൈക്കലനാഥോദയം)

“വികചവിചകിലകസുമസുമധുര . . . . . . . . .”

(ചെല്ലൂരനാഥോദയം)

“വികചവിചകിലമാലതീമല്ലികാപുരസ്സരവികസ്വരകുസുമമാലാലംകൃതം”

(തെങ്കൈലനാഥോദയം)

മേൽക്കാണിച്ച ഉദാഹരണങ്ങളിൽനിന്നും മററും ചെല്ലൂരനാഥോദയം, നാരായണീയം എന്നീ രണ്ടു പ്രബന്ധങ്ങൾ പ്രകൃതപ്രബന്ധകർത്താവായ നീലകണ്ഠകവിയുടെതന്നെ കൃതികളാണെന്നു തെളിയുന്നുണ്ടല്ലോ. “പദ്മഭേ തൽ പൃഥിവ്യാം” എന്നൊരു കവിമുദ്ര നാരായണീയത്തിലും തെങ്കൈലനാഥോദയത്തിലും മഴമംഗലത്തിൻെറ ചമ്പൂക്കളിൽ ഉള്ള “പ്രത്യക്ഷസൗഖ്യ”ത്തിൻെറ മാതിരിയിൽ കാണ്മാനുണ്ടു്. “പദ്മഭേ തൽ പൃഥിവ്യാം” എന്ന വാക്യം കലിസംഖ്യയെ കുറിക്കുന്നതായി ചില പണ്ഡിതന്മാർ ഊഹിക്കുന്നതു ശരിയല്ല. അതു ശരിപ്പെടണമെങ്കിൽ നാരായണീയവും തെങ്കൈലനാഥോദയവും കുറതിന്നതു് ഒരേദിവസമാണെന്നു വരണം; അതിനു പുറമെ ൮ളൻവ്വ-ൽ വീരകേരളവർമ്മാവു വലിയ തമ്പുരാനായിരുന്നിരിക്കുകയും വേണം. അതിനൊന്നും ഉപപത്തിയില്ലാത്ത സ്ഥിതിക്കു് ആ ഊഹത്തിനും അടിസ്ഥാനമില്ല. “തൽ പുണ്യക്ഷേത്രം പൃഥിവീചക്രവാളേ സമസ്തതശ്ശ്രീതസോമരാജക്ഷിതിലകപരികല്പിതം പദ്മഭേ” എന്നു ചെല്ലൂരനാഥോദയത്തിലും ആ മുദ്രയുടെ രൂപാന്തരം കാണ്മാനുണ്ടു്.

ചെല്ലൂരനാഥോദയം (ചെല്ലൂരമാഹാത്മ്യം) ആദ്യമായി പ്രസിദ്ധംചെയ്ത കവനോദയപ്രവർത്തകന്മാർ അതി

ന്റെ കർത്തൃത്വം തൽക്കാലത്തേക്കു പുനം നമ്പൂരിയിൽ അർപ്പിച്ച് ഉപരിഗവേഷണത്തിനു വിട്ടുകൊടുക്കുകയാണ് ചെയ്യുന്നത്. നാരായണീയത്തിന്റെ പ്രസിദ്ധീകരണത്തിൽ പ്രസാധകത്വം വഹിച്ച ഡാക്ടർ കൊളത്തേരി ശങ്കരമേനോൻ എം. എ., എൽ. റ്റി. ആ പ്രബന്ധം "നാരായണനാമധേയനായ ഒരു മലയാളബ്രാഹ്മണ"ന്റെ കൃതിയായിരിക്കണമെന്ന് ഊഹിക്കുന്നു. ഈ രണ്ടു പേരുടേയും ഊഹങ്ങൾ ശരിയല്ലെന്നു തെങ്കൈലനാഥോദയത്തിൽനിന്നു വെളിപ്പെടുന്നുണ്ട്.

ചെല്ലൂരനാഥോദയം, നാരായണീയം, തെങ്കൈലനാഥോദയം എന്നീ മൂന്നു പ്രബന്ധങ്ങളുടെ പ്രണേതാവായ നീലകണ്ഠകവി ഭാഷാചമ്പൂസാമ്രാജ്യത്തിൽ അഭിമാനജനകമായ ഒരു മാന്യസ്ഥാനം വഹിക്കുന്നുണ്ടെന്നുള്ളതു നിർവ്വിവാദമാണ്. രാമായണം, നൈഷധം, കാമദഹനം, കൊടിയവിരഹം, രാജരത്നാവലീയം എന്നീ പ്രബന്ധങ്ങളെക്കഴിച്ചാൽ അടുത്ത സ്ഥാനം നീലകണ്ഠകവിയുടെ പ്രബന്ധങ്ങൾക്കു നിസ്സംശയം കൊടുക്കാവുന്നതാണ്. അവയോടു കിടനില്ക്കുന്ന ഭാഗങ്ങളും പ്രസ്തുതപ്രബന്ധങ്ങളിൽ ഉണ്ട്. ഭാഷാസംസ്കൃതങ്ങളുടെ ക്ഷീരനീരന്യായേനയുള്ള യോഗമാണ് മണിപ്രവാളത്തിന്റെ ജീവനായിട്ടുള്ളതെന്നു പറയേണ്ടതില്ലല്ലോ. ഇതാണ് ചമ്പൂപ്രബന്ധങ്ങളുടെ അസാധാരണമായ ആസ്വാദ്യതയ്ക്കു കാരണവും. പ്രസ്തുതകവിക്ക് ഈ വിഷയത്തിലുള്ള നിഷ്കർഷ എത്രത്തോളമുണ്ടെന്നു "ഹൃദ്യം കല്ലോദാരമണിപ്രവാളൈഃ" എന്ന് അദ്ദേഹംതന്നെ പ്രസ്താവിച്ചിട്ടുള്ളതിൽനിന്ന് അറിയാവുന്നതാണ്.

പൂരിക്കും നൃത്താരതമ്യത്തിനിച്ഛപ്പിതസിം-
        ഹാസനേ ഭാസമാനം
(തെമ്മങ്കലനാഥോദയം)

ചൊല്ലൊണ്ടും മാഗധാനാം ജയജയനതിയും
        ഗദ്ഗദം ഭേരിദ്ധ്വാ
വിപ്രാണാം മംഗലാശീർവ്വചനവുമരികെ-
        ക്കേട്ടു ജാതാനുകമ്പം
ഉൽപന്നപ്രീതി കാണ്മാനഹമഹമികയാ
        വന്നു തിക്കിത്തിരക്കി-
ക്കൊള്ളുന്നോരേ ച്ചൂഴ്മോരോ ജനതതിയെ മുദാ
        പാർത്തുപോന്താജിഹാനം
(നാരായണീയം)

ശ്രീകൈലാസാദ്രിശൃംഗേ കനകമയമഹാ-
        മന്ദിരേ തോഴ! മെല്ലെ-
ന്നാകല്പാംഗീ മെത്തത്തിരമടിയിൽ നിജ-
        പ്രേയസീമദ്രികന്യാം
ലോകാനാം നാഥനാകാംക്ഷയൊടണിമുഖവും
        പാർത്തു പേർത്തും പുണർന്ന-
ങ്ങേകാന്തേ വാണിരുന്നു പുരരിപുഭഗവാൻ
        പൂർണ്ണകാരുണ്യധാമാ
(ചെല്ലൂരനാഥോദയം)

ഭക്ത്യാ ചൂഴും നിറഞ്ഞിടിന സനകസന-
        ന്ദാദിയോഗീന്ദ്രമദ്ധ്യേ
സുഖമോടേ പോന്നവം നാരദമുഖഗളിതം
        കേട്ടു രാമാജ്ഞനീയം

ഖിലം നിഷ്പന്ദതയാ നില്ക്കുമ്പോഴും ത്രിഭുവനജനനീകൃത്രിമപുത്രകഹരിണകിശോരകസങ്കരങ്ങാമകളെ തടവിപ്പുവഴികളെല്ലാം പേടിച്ചധികം വിധുരതയോടു നടന്നിട്ടും ചില ശബരസമൂഹം കഹ ചന ഭാഗേ—" ഈ ഗദ്യം കിരാതം പ്രബന്ധത്തിലും കാണുന്നതുകൊണ്ട് ഏതു കവിയാണ് ഇതിന്റെ നിർമ്മാതാവ് എന്ന് പറവാൻ പ്രയാസമുണ്ട്.

നാരായണീയത്തിൽ ഭഗവാൻ ഭൂസുരപുത്രാപ്ത്യനന്തരം ദ്വാരകയിലേക്കെഴുന്നള്ളുമ്പോൾ അവിടെയുണ്ടായ വിശേഷങ്ങളെ വർണ്ണിക്കുന്നതിൽനിന്ന് ഒരു ഭാഗം:—

"പുരവരമൊക്ക നിരക്കെയടിച്ചുതളിനവഹിമസലിലേറ്റു കലക്കം മൃഗമദപങ്കംകൊണ്ടു തളിച്ചുപ്പുളുമധുമൊഴിമാർ വരിയിട്ടഴകൊടു മെഴുകിത്തീർത്തു ചത്വരവീഥികളുമുയർ പെരുന്തെരുവാപണശാല നടക്കാവുകളും ദേവായതനശ്രേണികളോരോ ഭൂസുരഭവനം മന്ത്രിക്കെട്ടുകൾ ചന്തപ്പുരനിര വേശ്യാഭവനം മണിമണ്ഡപനിര ലീലാമന്ദിരമെന്നിവമീതേ മുത്തുപ്പന്തൽനിരക്ക നിരക്കക്കിട്ടെട്ടഴകൊടു പൂംപട്ടുകൾകൊണ്ടത്ഭുതമാം ചില പാവാടകളും കർപ്പൂരത്തിരിയിട്ട സലിലം കനകവിളക്കുകൾ നിരവേ വെക്കയുമരികേ നീളെ കനകപ്പറകളിൽ മണിനിരകൊണ്ടും വെള്ളിപ്പറകളിൽ മുത്തരികൊണ്ടും നിറപറവെച്ചും കൂട്ടുകൊട്ടും നാനാവിധമാം വാദ്യധ്വനിയും പവനാവിലാളിതകനകപതാകാചുംബിതചാരണമാർഗ്ഗമൊരോരോന്നേ തോരണജാലം നീളെ നിവിർത്തും പറവാൻ പണി പണി കളുകമൊരോരോന്നേ—"

മേലുദ്ധരിച്ച രണ്ടു ഗദ്യങ്ങളിലും നീലകണ്ഠകവിയുടെ കവിതയ്ക്കുള്ള രസ്യാൎത്ഥസൌന്ദൎയ്യം തെളിഞ്ഞു കാണുന്നുണ്ട്. രസഭാവാദികളുടെ വൎണ്ണനമാണല്ലോ കവിശക്തിയുടെ മാറ്റുരച്ചു നോക്കുന്ന നികഷോപലം. ഈ വിഷയത്തിലും പ്രസ്തുതകവി ഭാഷാപ്രബന്ധകാരന്മാരുടെ പിന്നണിയിലല്ലാ നില്ക്കുന്നതെന്നു താഴെ ഉദ്ധരിക്കുന്ന ഭാഗങ്ങൾ തെളിയിക്കും. ചെല്ലൂർനാഥോദയത്തിൽ ശ്രീപാൎവ്വതി പൂജിച്ചുവരുന്ന ശിവലിംഗത്തെ പരമശിവൻ ഭതസോമന്നു കൊടുത്ത വിവരം നാരദമുഖത്തിൽനിന്നറിഞ്ഞപ്പോൾ സ്നാനത്തിന്നെഴുന്നള്ളിയിരുന്ന ദേവി കുപിതയായി പ്രത്യാഗമിക്കുന്നതിനെ കവി ഇങ്ങനെ വൎണ്ണിക്കുന്നു:-

"തദനു പനിമലത്തയ്യൽ താനിട്ടുകൊണ്ടുള്ളതന്നാര ഭോക്ത്യാ സമസ്തം ധരിച്ചുററമില്ലാത കോപാതിഭാരേണ നേരേ സസംരംഭമെനീറ്റുതിസ്നാനവേലാവിധിയെ നാലുമൂന്നിട്ടു രോഷിച്ചു പാരേ കിടക്കും പുരോണപ്രസൂനാഞ്ചിതഞ്ചാലമെത്തുന്ന നൈസൎഗ്ഗികോദഗ്രസൌരഭ്യലുബ്ധൈശ്ചിരേ ഫാളിസാന്ദ്രം ഉലോമാക നോക്കീടിലാഹന്ത പിൻകാലിലേററം കടന്നോരു നീളം കലൎന്നോരു വാരിവിന്ദുക്കളിററിററുവീഴും മലൎക്കുന്തൽ മെല്ലെപ്പുറംകൈതലേചേൎത്തുകൊണ്ടപ്പുയശ്രേണികാസാന്ദ്രമെപ്പേരുമൊന്നിച്ചു ഫാലാന്തരേ പററി മിന്നുന്ന നീലാളകച്ചാൎത്തുകൊണ്ടും വിലാസേന മുന്നൊന്നുരേഷിച്ചു കാണപ്പെടും മൃഗകസ്തൂരികാചിത്രകംകൊണ്ടുമത്യന്തചേതോഹരാ ചെററു കോടിക്കലത്തോരു ചില്ലിക്കൊടിത്തെല്ലുമയ്യാ കലങ്ങിച്ചുവക്കും കടക്കൺകലാഭംഗിയും പാടുപാടേ വിറക്കുന്ന ബിംബാധരേ ഭാവമന്യാദൃശം പൂണ്ടു പാകീടുമപ്പൂഞ്ചിരിപ്പെതലും

ച്ചേർന്ന് ബാലാതപശ്രീനിഴൽകൊണ്ടു പൊന്നിൻപയോജം കണ്ടകേ കൊട്ടുംകോപരാഗോദയപ്രൗഢിമെത്തുന്ന വക്ത്രാരവിന്ദശ്രിയാ ലോളനീലാളകം പ്രൗഢരോമായൊവാർകഞ്ചുകം ചേർന്ന വക്ഷോജകുംഭദ്വയത്തിന്നുടപ്പാട്ടിലൊട്ടൊട്ടു മെത്തും പയോബിന്ദുസന്ദോഹസാന്ദ്രാംബുജാലാസംഭ്രമശ്രാന്തികൈക്കൊണ്ടുപണ്ടത്തിലേററം കലങ്ങിട്ടലഞ്ഞൊത്തമധ്യവല്ലീമതല്ലീസമുല്ലാസിവാരിപ്പൂരാർദ്രമാം ചാരുപ്പൂഞ്ചേല നന്നായ് നിതംബസ്ഥലേ ചേർന്ന പാറീടിലും ചൊററു താനേ കിഴിഞ്ഞീടുമന്നീവിബന്ധം മഹാരത്നകാഞ്ചീധൃതം മധ്യമധ്യേ വലക്കൈത്തലംകൊണ്ടു താങ്ങി തരാചംക്രമപ്രക്രമാപാടലാഭ്യാം പദാഭ്യാം നിലപ്രാണനാഥാന്തികേ ചെന്നു കോപാളിതാന്താക്ഷരവ്യഗ്രരാവം കലർന്നുഗ്രശാപപ്രദാനായ ദേവി തുനിഞ്ഞീടിനാൾ." ഇതിൽ കവി വിവരിച്ചിരിക്കുന്ന കുപിതയായ ശ്രീപാർവ്വതിയുടെ ചിത്രം അദ്ദേഹത്തിന്റെ കാവ്യകലയിലുള്ള അസാധാരണമായ നൈപുണ്യത്തെ പ്രസ്പഷ്ടമാക്കുന്നുണ്ട്.



നാരായണീയം പ്രബന്ധം നാനാരസങ്ങളുടെ സ്ഫുരണംകൊണ്ടു നിരവദ്യമാണ്. എന്നാൽ മററു രസങ്ങളെ അപേക്ഷിച്ച് ഹാസ്യരസത്തിന്റെ പ്രകടനത്തിലാണ് കവി മെച്ചം കൊണ്ടുപോയിരിക്കുന്നത്. സന്താനഗോപാലം കഥയിൽ ബ്രാഹ്മണൻ തന്റെ പുത്രൻ മരിച്ചപ്പോൾ ശ്രീകൃഷ്ണസവിധത്തിൽ വന്ന് സങ്കടം പറയുന്നതിലും അഭിമാനിയായ അർജ്ജുനൻ പുത്രരക്ഷാപ്രതിജ്ഞ ചെയ്തപ്പോഴും ആ പ്രതിജ്ഞ വിഫലമായിവന്നപ്പോഴും അദ്ദേഹത്തെക്കുറിച്ച് അധിക്ഷേപം പറയുന്നതിലും അതിമാത്രമായ പരിഹാസം ഉളവാകുന്നുണ്ട്. വൈകുണ്ഠലോക

ത്തിൽവച്ച് വിഷ്ണുഭഗവാൻ ബ്രാഹ്മണബാലന്മാരോടുകൂടി ഭൂമിയിലുണ്ടാകുവാൻ പോകുന്ന 'കലിപരിഭവം' പോക്കുന്നതിനുവേണ്ടി നല്കിയ വിഷ്ണുബിംബത്തെ അർജ്ജുനൻ പൂർണ്ണത്രയീപുരിയിൽ പ്രതിഷ്ഠിക്കുവാനൊരുങ്ങുന്നു. ആ പ്രതിഷ്ഠാകലശമഹോത്സവത്തിനു വേണ്ടി നാനാദേശങ്ങളിൽനിന്നു ബ്രാഹ്മണർ, മാന്ത്രികന്മാർ, പ്രാശ്നികന്മാർ മുതലായവർ വന്നതിനെ വർണ്ണിക്കുന്ന ഗദ്യം ഹാസ്യരസത്തിന്റെ മകുടം വയ്ക്കുന്നതാണെന്നു തന്നെ പറയാം. എന്നാൽ അന്യകൃതികളിൽ നിന്നെടുത്തിട്ടുള്ളതാണ്.

ബ്രാഹ്മണരുടെ വരവ്:— "മഹിതമുനീനാം പ്രൗഢസമാജേ വേദജപത്തിനു കൂട്ടംകൂടി ചൊന്നതു പൊയ്യോ വരമായില്ലതെന്നാകിലുമെളുതിളു കലശജപത്തിനു കൂടിക്കൊള്ളാം. കലശം കലശമിതെന്നു ജപിപ്പാൻ കൊള്ളാം നമ്മെ പഞ്ചാംഗത്തിലും ചൊല്ലുന്നതോതോതന്മാരൊടുകൂടച്ചെന്നാൽ ചാത്തൂട്ടാനും പോരിക വേഗ . . . . . . . . . . . . അശനക്കൊപ്പുകൾ കേട്ടില്ലല്ലീ പനസക്കണ്ടകൾ മനസാവാചാ തിന്നിട്ടുള്ളതു പതകംബളുപോലാജ്യപ്പുടവലികൊണ്ടു നിറഞ്ഞു രാജ്യമശേഷം ഉദധികളെങ്ങളിൽ നിറവേ വെപ്പാനുദധികളിൽ ചില തടുകളിട്ടു മതിയാവൂ പോൽ ക്ഷീരത്തിൻ ചരാചരങ്ങളുംപോൽ ക്ഷീരപയോധികൾ തീർപ്പാൻപോലെ ചാത്തുപഴുത്തുപഴുത്തു മെഴുതൊരു ചക്കകൾ കലകളസംഖ്യാതംപോൽ ആനക്കൊമ്പുകൾ പോലേ ചിലചില തടിയന്മാരവർ പാതിയരുവൊതപോലെ വന്നണിപക്രപ്പെട്ടകൾ ചാടുന്നേരത്തിന്നു സുഖം പുനരൊന്നിനുമുണ്ടോ ഭോജനമേററമെഴുതുള്ളുകൊണ്ടു വിളമ്പുള്ളംപോലെന്നേ സുഖമേ ധന്യാഃ സ്മോ വയമിതമേതോ

രോ വാൎത്ത പറഞ്ഞും . . . . . . . . വിരവൊടു വന്നു വിഗതകളങ്കം ദ്വിജവരസംഘം." ഈ ഭാഗം രാമായണചമ്പുവിൽ രാമാശ്വമേധത്തിലും കാണുന്നുണ്ട്.

മാന്ത്രികന്മാരുടെ വരവ്: — "പ്രതിമാവിഘടിനി വിമതോച്ചാടിനി വിശ്വവശങ്കരി ശത്രുഭയങ്കരി വനിതാമോഹിനി കനകാവാഹിനി മന്മഥസംഗ്രഹമന്മഥമന്ത്രം ജ്വാലാമാലിനി ലീലാശാലിനി പഞ്ചദശാക്ഷരി വഞ്ചനസാക്ഷിണിയിത്യാദികൾ മന്ത്രങ്ങൾ ജപിച്ചതുമിളുമുടനേ സാധിക്കാമെന്നതിചടുലം ചില വെടികളിളക്കിത്താനേ മാലോകൎക്കു വൎണ്ണിച്ചു താൻ കല്പിച്ച വതള്ളുകയെന്നെല്ലാരോടും ഘോഷിച്ചുംകൊണ്ടാനപ്പോഴുക്കളൊക്കെ നിറപ്പാൻ മാനിച്ചുള്ള കടാഹംപോലെ വയറുന്തിയുമായി . . . . . സൌഭാഗ്യാകരമായുഷ്യകരം സൌന്ദൎയ്യപ്രമേഖിലാകൎഷണമംഗവിജൃംഭണമന്മഥസാരം വൃഷ്യവരിഷ്ഠം പോഷണയന്ത്രം കൎഷണയന്ത്രം മേളനയന്ത്രം വിഘടനയന്ത്രം മറ്റുമോരോരോ യന്ത്രശ്രേണികളെഴുതിച്ചേൎക്കും ഗ്രന്ഥക്കെട്ടും കൈക്കൊണ്ടുടനേ . . . . . പെരികെപ്പതിരെപ്പുള്ളും കാട്ടിക്കൊണ്ടിച്ചുഴകൊടു മോദമാണ്ടതൊടു മുട്ടി നടന്നും ശ്രീകരഹോമം ഭൂകരഹോമം ഭീഷണഹോമം മോഷണഹോമം സംഹൃതിഹോമം മേളനഹോമം വഞ്ചനഹോമം രഞ്ജനഹോമം മാരണഹോമം ദ്വേഷണഹോമം മറ്റുമോരോരോ ഹോമംകൊണ്ടു വിലക്കിച്ചെന്നും . . . . . . ഉച്ചൈരിതന്നെ വശ്യതാക്കേതിന്നിന്ദ്രനിയോഗാൽ തേരുംകൊണ്ടിഹ മാതലി വന്നു പോയിലിത്താനെന്തിനെ പോലും കാലം പോരാഞ്ഞതിനെഴുലുന്നു വാചസ്പതി

താൻ പഴകിപ്പോരമ്പോൾ വേദനയുണ്ടാകാതോ വ്യഥയെന്ന ന്നൊരു ധമ്മം ചിന്തിച്ചത്രെ മാറിക്കൊണ്ടു പെരുമലോമ്യാ ദികൾ നിൽക്കട്ടെ ഭഗമീശൻ ധ്യാനംകൊണ്ടു ലക്ഷ്മി മ ഹേശ്വരി ഭാരതിയെന്നുള്ളമരത്ത കൈക്കൊണ്ടുപരമ്യമധു നാ വേണ്ടുകിലിവിടെപ്പറ്റിയതാകവേനില്ല വികല്പം ബ്ര ഹ്മാ മൂന്നാം തേടിയയപ്പാൻ സമ്മതമോതിട്ടിവിടെച്ചെന്നി ട്ടൊക്കാലങ്ങളൊരു രക്ഷാകലശവുമാടിയതിഞ്ഞാൻ ഭക്ഷാരാ തിപരശുധമോഹിട്ടുളുകൊണ്ടും ചാകാഞ്ഞു പോലെന്നു ജനങ്ങൾ പുകണ്ണീടുന്നു കല്പനയുണ്ടു പിറന്നാൾതോറും പ ത്തുജനിന്നും മംഗലകലശം പാൎവ്വതിയും പണ്ടെന്നാക്കൊ ണ്ടൊരു മേളനഹോമം ചെയ്യിച്ചത്രെ ഹരനൊരു തിരു വുടലദ്ധം പററി ത്രിപുരവധത്തിനു കഴിവില്ലാഞ്ഞ ത്ര്യം ബകവചസാ സംഹൃതിഹോമം ചെയ്യേന്നിഞ്ഞാൻ മൂ ന്നേമുക്കാൽ നാഴികകൊണ്ടൊന്നൊരു പിടി വെണ്ണീറായി ത്തശേഷം ഗരളം പണ്ടു കുടിച്ചൊരുനാളും പാൎവ്വതിയും പ ണ്ടെന്നേതാനേ മംഗലസൂത്രവിഭംഗഭയംകൊണ്ടെന്നെ ക്കൊണ്ടൊരു നാല്പതു ദിവസം മൃത്യുഞ്ജയവും ചെയ്യിപ്പി ച്ചു പലതരമേവം ധാംഭികമുള്ള നടിച്ചിട്ടും ചില മാന്ത്രി കസംഘം ഞെരുങ്ങിത്തിരെ വന്നു."

ഗണകന്മാരുടെ വരവ്:— "പലകമലൊക്കപ്പുരലുകൾ വെച്ചു പരൽപ്പേരിന്നൊരു ബാധ വരാത്ത കാട്ടുകയാച്ചില പേരുകളിട്ടും പ്രശ്നംവെച്ചും ചെറുതു പറഞ്ഞും പഞ്ചാമൃതയവനാന്യേ പോയി ഇതവുണ്ടവിടെ സ്ഥിതിചെയ്യുന്നു ആയുസ്സുള്ള ചെറുക്കൻപെറുകിൽ സന്തതിയെന്നതു നിസ്സന്ദേഹം പാപഗ്രഹമുണ്ടഷ്ടമരാശൌ തദധിപനും

ബന്ത രിഷോഢ പുത്ര സങ്കടമായൊരു കാലമിദാനീമെങ്കിലു മായുസ്സുററില്ലെങ്കിൽ ജീവിക്കും ചില ദിവസമിതെന്നും ജാതകമോൎത്തു വരുത്തുന്നോരും കേസരിയോഗം കാസര യോഗം വിഗ്രഹയോഗം ദ്വിഗ്രഹയോഗം മസൂരിയോ ഗം തസ്കരയോഗം ബന്ധനയോഗം നിധനയോഗം ശൂ ലായോഗം മാലായോഗം കമലായോഗം വിമലായോഗം മററുമൊരോരോ യോഗംകൊണ്ടു തെളിന്തു പറഞ്ഞും പിന്നൊപ്പില കുറി തീൎത്തു പറഞ്ഞുതരാക്കകളെല്ലാം ഝ ടിതി പിഴച്ചും പ്രശ്നച്ചാൎത്തുകൾ നാഴികവട്ടക നാരായ വുമച്ചീനക്കന്നും പരൽപ്പയ്യൂറായുമൊരോവകക്കെട്ടും കൈ ക്കൊണ്ടുതൈപ്പുരപ്പെന്നതിലപസാരമിശ്രം ഭ്യാക്കളുമുരു വിട്ടിടയിടയിൽ ചില ശ്ലോകമേവമുരുവിട്ടൊക്കപ്പരലു നിരത്തിയുമെന്നിയുമുടനേ കൂട്ടിയുമാപ്പൂ നിരത്തിയുമിട യിൽ ചില ചില ഭാഷാമതം തന്ത്രം മൂന്നും ചെറുതു വ രച്ചും പണിപ്പെട്ടൊക്ക സ്ഥതവാതത്തിപ്പ്രാക്കരോരം പിഴ യാത്തവരുടെ മനസ്സുംകെട്ടു ചിരന്ദും നല്ലിക്കാനായോരാൾ ത നിദ്രാന്തമാരെന്നു നിതാന്തം തോന്നിച്ചീടും ഗണകകളും ബം പലവഴി വന്നു." ഇവ ഭാഗങ്ങൾ രാമായണചമ്പു വിൽ സീതാസ്വയംവരത്തിലും ഉണ്ട്.

ശൈലനാമധേയത്തിൽ ഇസ്ലിവപ്പെരുർ ശ്രീപാ ൎവ്വതിയുടെ കേശാദിപാദാന്തം ഒരു ദണ്ഡകംകൊണ്ടു വൎണ്ണി ച്ചിട്ടുള്ളതു ശബ്ദാൎത്ഥഭംഗികൊണ്ടും രീതിയുടെ നിരതിശ യമായ പ്രവാഹംകൊണ്ടും അത്യന്തമനോഹരമായിട്ടുണ്ട്. എന്നാൽ അതും സ്വകീയമല്ല.

"അല്ലോടിടഞ്ഞു പട തല്ലുന്ന കുന്തളസമുല്ലാസി ക

ല്യമലർമാലം അല്ലൽപെട മതികലയെ വെല്ലുമൊരു നിടിലതടഫലമൃഗമദതിലകലീലം. അലർവാണവില്ലിനെറി വിളയാട്ടമോമൽമിഴികലകൊണ്ടു കണ്ണിനനുകൂലം അലമമലകുഴലിണയിൽ വിലസുമണിമണിരുചിരൊളി വിളക്കുമനുപമകപോലം. ചെന്തൊണ്ടിയോടുപമ ചിന്തിന്ന വായ്മലരിൽ മന്ദം മുളച്ച ധൃതിചോരം ചെന്തളിരിലന്മിശ്രിതചന്ദ്രകരളലന കലരുന്ന മൃദുമുറുവലുമുദാരം. ചിതറുന്ന കാന്തിതതി വദനം കലാധിപതിശതകോടിതുല്യഗുണപൂരം ചിതമുടയ ഗളവടിവുമതിലണിയുമതിലളിതമുസ്തണവലിവിലസിതമപാരം. ആകല്പപൊല്പ്പടകവാർകങ്കണഭൃതികൾ പാകം കരാബ്ജമതിരാമം ആകലിതമണികലശമാക മികവിളമുലയിലാകലിതനവകനകദാമം. അകളെവരനുഴലകമേ വളർമിത നവരോമവല്ലരി നികാമം അഖിലജനധൃതിഹൃതിയിൽ മികവുടയ കൊടിനടുവുമഹഹാ ശിവ നയനപരിണാമം. മാണിക്കകാഞ്ചിനെറി പെണ്ണിച്ച പട്ടുവസനാനമധുനാതവിശാലം മാനമെഴുമലർവിശിഖയാനതചി ജഘനതലമാനമതി ഇടയുമിളമൂലം മനസാ ഭജുജസുരമുനിമണ്ഡലം പണിയുമണിപാദപങ്കജമനുവേലം മണമുടയ കബരി മുതലണികുഴലൊടിട മുഴുവനനുപമമിതമലംകൃതജാലം." ഈ ദണ്ഡകം രാമായണചമ്പുവിൽ സീതാസ്വയംവരത്തിൽനിന്നെടുത്തിട്ടുള്ളതായാണ് കാണുന്നത്.

ഒരു സംസ്കൃതകവി എന്ന നിലയിലും നീലകണ്ഠൻ നമ്പൂരി നമ്മുടെ സശിരഃകമ്പമായ ശ്ലാഘയെ അർഹിക്കുന്നു.

പദ്മാനന്ദപ്രഹംസ! ഭക്തജനതാ-
ദോഷാപഹതിപ്രത്യൂഷ!
സത്വാവാസസരിത്പതേ! കുവലയ-
പ്രാകാശ്യശീതദ്യുതേ!
സത്യാവസ്ഥിതിസാരസോത്ഭവ! സദാ-
ലംബ്വാംബരാസ്ഥാദൃശാം
സ ത്വം കാമപി കാമദാനഗിരിശ!
ശ്രേയഃശ്രിയം കല്പയ

(തൈകൈലനാഥോദയം)

എന്ന പദ്യം പരിശോധിക്കുക. ചെല്ലൂരനാഥോദയത്തിലെ "അഥ നരപതിർന്നിസാധ്വൈതൃമ" എന്നു തുടങ്ങുന്നതും നാരായണീയത്തിലെ "അഥ തസ്യാം ഖലു പരിസ്ഫുരൽ" എന്നാരംഭിക്കുന്നതും തൈകൈലനാഥോദയത്തിലെ "തത്ര ച കേഷുചിൽ" എന്നു തുടങ്ങുന്നതുമായ ഗദ്യങ്ങളുടെ പ്രൗഢിയും മാധുര്യവും കൂടി ഇതവസരത്തിൽ പരിശോധനീയമാണ്.

ഇതിനു തെളിവായി തൈകൈലനാഥോദയത്തിൽ നിന്ന് ഇനിയും ചില ശ്ലോകങ്ങൾകൂടി ഉദ്ധരിക്കേണ്ടതായുണ്ട്. കൊച്ചി രാജധാനിയെയും രാജാക്കന്മാരെയും വർണ്ണിക്കുന്നവയായി ഉപോൽഘാതത്തിലുള്ള ഗദ്യപദ്യങ്ങൾ എല്ലാം ഹൃദ്യങ്ങളാകുന്നു. അവയിൽ വച്ച്

സുരാലയസ്യോജ്ജയിനീ വിഭൂത്യാ
പരൈരയോദ്ധ്യാ മധുരാ വിശാലാ
വിരാജതേ ഭോഗവതീ സ്വയം യാ
ശ്രീരേവ സംജ്ഞേ മഹാപുരീഭിഃ

എന്ന പുരീവൎണ്ണനപദ്യവും

കാന്തിം കാഞ്ചന മൂൎത്തിധാരിമദന-
    പ്രഖ്യാം പ്രവീരശ്രിയം
പ്രൌഢാനാമപി ചിത്തവൃത്തിമതിഗം-
    ഭീരാം പ്രിയംഭാവുകാം
ക്ഷാന്തിം നിസ്തുഷവൈദുഷീഞ്ച നിതരാം
    ബിഭ്രന്നരേന്ദ്രാൎക്ക-
സ്സാന്ദ്രാവിഷ്കൃതദിവ്യലക്ഷണപരീ-
    താത്മാ വ്യലാസീദസൌ



എന്ന രാജകുമാരവൎണ്ണനപദ്യവും സവിശേഷം പ്രസ്താവയോഗ്യങ്ങളാണ്. 'കേരളക്ഷ്മാപതി' തുടങ്ങിയപേരുകളിലെ 'മൂൎത്തിത്രിതയ'ത്തെയും ശ്രീപാൎവ്വതിയേയും സ്തുതിക്കുന്ന താഴെ ഉദ്ധരിക്കുന്നവയായ പദ്യങ്ങൾ ശബ്ദഭംഗി, അൎത്ഥപുഷ്ടി, അലങ്കാരശോഭ, ഭക്തിനിൎഭരത മുതലായവകൊണ്ട് അത്യന്തമനോഹരങ്ങളായിരിക്കുന്നു.

കൈലാസസ്ഥം യയാചേ പരശിവമുപമി-
    ത്യ സ്വയം ഭക്തിവിദ്ധൈതെ-
ൎയ്യദ്രാമോ ജാമദഗ്ന്യസ്ത്വിഹ വൃഷപുരേ
    കേരളക്ഷോണിഹാരേ
ജ്യോതിൎല്ലിംഗം തദംശം കൃതവസതി ജഗ-
    ന്മണ്ഡലാനുഗ്രഹാൎത്ഥം
വന്ദേ സൎവ്വാജ്ഞനാ പാൎവ്വതവരതനയാ-
    സന്നിധാനപ്രസന്നം

സുവൎണ്ണമകുടീജടാമക-
രക്ഷോഗളൽകണ്ഠലേ
നിവീതവനമുണ്ഡമാല്ലി ധൃ-
തപീത ചൎമ്മാംബരേ
ഗദാംബുജകപാലശൂലമു-
തി ധാൎമ്മി ഖിദേ സുസം-
ഗതേ ഘൃന്നണഭസ്മലേപിനി
വൃഷാകപായിപ്രിയേ.

ദേവി! ത്രൈലോക്യരക്ഷാകലിതവൃഷപുരാ-
വാസലീലായിതേ! ശ്രീ-
പാദാബ്ജം ഭക്തിനമ്രേ മഹിഷമകുടപാ-
ഷാണപ്ലുതാതിശോണം
അന്യച്ച പ്രേമകോപപ്രണതഹരജടാ-
ഏല്ലന്നോരസ്പ്പീഗംഗാ-
പാഥോബിന്ദൂക്ഷിതഞ്ചേതസി പരമശിവ-
പ്രാണനാഥേ! സമിന്ധാം

“ദേവി! ത്രൈലോക്യരക്ഷേ”ത്യാദിപദ്യം മഹിഷമംഗല ഭാണപ്രണേതാവായ മഴമംഗലത്തു് നമ്പൂരിയുടെ

“കേളീകോപഭരാരസ്യ തന്വതി നതിം
ചന്ദ്രാൎദ്ധചൂഡാമണൌ
ചൂഡാചന്ദ്രകലാന്തഷംഗകലയാ
യദ്ദൃശ്യതേ കോമളം
യദ്വാ കൎക്കശകാസരാസുരശിരോ-
നിഷ്പ്രേഷണേ നിഷ്ഠുരം

പായാദ്വസ്തദിദം ഗിരീന്ദ്രദുഹിതുഃ
പാദാരവിന്ദദ്വയം."

എന്ന പ്രസിദ്ധപദ്യത്തോട് ഏകദേശം സമാനാൎത്ഥകമായിട്ടുള്ളതാണ്. ഈ രണ്ടു പദ്യങ്ങളുടെയും അന്തസ്സും അന്തസ്സാരവും നോക്കിയാൽ രണ്ടും അത്യന്തസുന്ദരങ്ങളെന്നല്ലാതെ ഒന്നു മറ്റേതിനെക്കാൾ മേലെയെന്നോ താഴെയെന്നോ പറയുവാൻ വയ്യ.

"ത്വയാ ഗൃഹീതന്നു മൃഗാംഗനാഭ്യ-
സ്തതോ ഗൃഹീതന്നു മൃഗാംഗനാഭിഃ"

എന്നു കാളിദാസർ സന്ദേഹിച്ചതുപോലെ സന്ദേഹിപ്പാനേ തരമുള്ളൂ.

നീലകണ്ഠകവിയെ ഒരു ഉത്തമനായ ദേശാഭിമാനി എന്ന നിലയിലും നമുക്കു സബഹുമാനം സ്മരിക്കാവുന്നതാണ്. അദ്ദേഹത്തിന്റേതെന്ന് അറിയപ്പെട്ടിട്ടുള്ള മൂന്നു കൃതികളും കേരളത്തിലെ മൂന്നു പ്രസിദ്ധക്ഷേത്രങ്ങളുടെ പ്രതിഷ്ഠയെ വിഷയീകരിച്ചു വിരചിച്ചിട്ടുള്ളതാണെന്നു നാം കണ്ടുവല്ലോ. ചെല്ലൂരനാഥോദയത്തിൽ

"വാൎമ്മെത്തീടും ചതുസ്സാഗരപരിഗതമാം
ഭൂതലേ ഭാൎഗ്ഗവശ്രീ-
രാമൻതന്നാലധിഷ്ഠാപിതമമിതസുഖം
മണ്ഡലം കേരളാഖ്യം"

ഇത്യാദി പദ്യഗദ്യങ്ങളും, നാരായണീയത്തിൽ

"ജഗതി ഭൂഗുരവഖണ്ഡ പശ്ചിമേനാഘ കണ്ഠേൎ-
ദ്ദ്രുപതിപരിക്ലൃപ്തേ മണ്ഡലേ കേരളാഖ്യേ

പുകൾപെരുകിന മാനവാതാവിനാലാഹിതശ്രീ-
മഹിതഗിരിശബിംബോ ചിത്തരമ്യം പ്രദേശം"

ഇത്യാദി പദ്യങ്ങളും; തെങ്കൈലനാഥോദയത്തിൽ

"ആകല്പം തെക്കു കന്യാകുമരിയൊളമതി-
    ശ്ലാഘ്യരമ്യം വടക്ക-
ഗ്ഗോകർണ്ണത്തോളമയ്യാ പുകൾപെരുകിന സ-
    ഹ്യസ്യ പാശ്ചാത്യഭാഗേ
വാർകൊള്ളുംകൊങ്കണാഖ്യാനമിതതിമഹിതം
    ഭാർഗ്ഗവപ്രത്യുദത്തം
ഭോഗശ്രീലോലനീയം ജനപദമൊരുമി-
    ച്ചാവസൻ ഭൂസുരേന്ദ്രാഃ"

ത്യാദി പദ്യഗദ്യങ്ങളും നിർമ്മിച്ചുചേർത്ത കവിയുടെ ദേ ശക്തി അന്യാദൃശംതന്നെ. ചെല്ലൂർനാഥോദയത്തിലെ

"ശ്രീമീസ്സൂരാ ഭാതി സീമാതിവൃത്തമൊരു ഭൂമാ (വിന്നേ) മധുരഭിമാഃ പുകൾപെരിയ കൌമാരകവയസി മാമാമികളൊടൊരു മതിമഹിമ തടവി മുഹൂർത്തിവിമലമഖിലജനനയനപുടസോമാഃ സാവിത്രിയാമൊരു സവിത്ര്യാം പിറന്ന പൂന്താരാബലഭചാരുഗുണരേഖാഃ സവിതൃസമരോമാഃ ശിവനിയതഭാവാ ദിവസമനു നിഗമമയജലധികളിലനകലിതപരമകിടിപരിവൃഢവിഭാവാഃ! സാഹിത്യതന്ത്രകൃതഗാഹക്രമാ മഹിതഗാർഹസ്ഥ്യമാൻ ചരിതാർത്ഥാഃ സുകൃതഗണനൈത്രാഃ സുഖവിദിതശാസ്ത്രാഃ സുചിരചിതധരണിസുരവിവുധപിതൃപരിചരണമുദിതഗുരുജനനായപെരുത്രാഃ പാലാഴിചാരിപുകൾമാലാ

ഭയം കലിതലീലം പ്രവൃത്യ ജഗദന്തേ പലവാചനാബ
ഖേദ ഹലവിഭവമെന്തേ നലമുടയ ധരണിസുരകുലപ
തികളുരുഗുണഗരിമ തടവി വിജയന്തേ"

എന്ന ശ്ലോകം നമ്പൂരിമാരിൽ ഓരോരുത്തരും വേദംപോലെ നിത്യം ഉരുക്കഴിച്ച് പുളകശ്രേണ്യങ്കിതന്മാരാകേണ്ടതാണ്.

"ധർമ്മങ്ങൾക്കൊരു മൂലസ്ഥാനം
പാവനതായാ ജീവനസാധന-
മാചാരാണാമഭ്യാസഗൃഹം
ഭാവസാദത്തിന്നവസാനസ്ഥലി
നിർമ്മലതായാ നർമ്മനികേതം
ശശ്വാദകല്ലൂര വശ്വാധാരം
കിം ബഹുവാചാ
ഭാഗ്യംകൊണ്ടിന്ന തജ്ജനമൈവഭവ-
മോക്ഷംതോറും വാക്യവിസ്തരം"

എന്നു മഹാനുഭാവനായ ഈ കവി വർണ്ണിച്ചിട്ടുള്ളതു നമ്മുടെ മാതൃഭൂമിയെപ്പറ്റിയാണെന്നോർമ്മിക്കുമ്പോൾ ആനന്ദബാഷ്പം വർഷിക്കാത്ത കണ്ണുകളോടുകൂടി സഹൃദയന്മാരായി നില്പാൻ നമ്മിലെത്രപേർക്കു കഴിയുമെന്നു ഞാൻ സധൈര്യം, സാഹങ്കാരം, ചോദിക്കുന്നു. തിരുവില്വാമല, വർക്കല, തിരുനെല്ലി ഈ മൂന്നു ക്ഷേത്രങ്ങൾക്കും ഭാരതപ്പുഴ, പെരിയാറ്, മൂവാറ്റുപുഴയാറ് ഈ മൂന്നു നദികൾക്കുമുള്ള മഹിമാതിശയത്തെയും നമ്മുടെ കവി സന്ദർഭോചിതമായി സ്മരിക്കുന്നുണ്ട്.

ശൈലകലാനാഥോദയത്തിൽ രാമായണചമ്പുവിൽനിന്നും ഭാരതചമ്പുവിൽനിന്നും ചില ഭാഗങ്ങൾ ഉദ്ധരിച്ചിട്ടുള്ളതായി മുമ്പു പ്രസ്താവിച്ചുവല്ലോ. ചെല്ലൂരനാഥോദയത്തിൽ ശതസോമന്റെയും ഭാരതചമ്പുവിൽ അർജ്ജുനന്റെയും തപോവർണ്ണനം ഒരുപോലെയിരിക്കുന്നു എന്നു മാത്രമല്ല ആ ഘട്ടത്തിലെ പദ്യഗദ്യങ്ങളിൽ ചില ഭാഗങ്ങൾ അഭിന്നങ്ങളുമാണ്. അതുപോലെ നാരായണീയത്തിൽ വൈകുണ്ഠലോകത്തിൽനിന്നു തിരിയെ എഴുന്നള്ളുന്ന അവസരത്തിലും കംസവധത്തിൽ കംസന്റെ രാജധാനിയിലേക്ക് എഴുന്നള്ളുന്ന അവസരത്തിലും ശ്രീകൃഷ്ണനെ കവി വർണ്ണിക്കുന്ന പല ശ്ലോകങ്ങളും ഏകരൂപങ്ങളാകുന്നു. ഇത്ര കാരണങ്ങളെ മാത്രം അടിസ്ഥാനമാക്കി കംസവധത്തിന്റെയും ഭാരതചമ്പുവിന്റെയും കർത്തൃത്വം നീലകണ്ഠകവിയിൽ ആരോപിക്കുന്നതു സാഹസമായിരിക്കും. പൂർവ്വസൂരികളുടെ സൂക്തികൾ നമ്മുടെ കവിയും യഥോചിതം ഭാഷാന്തരീകരിച്ചിട്ടുണ്ട്.

"പശ്ചാദ്യതഃ പാണിധൃതം സരോജം
വിന്യസ്യ വിന്യസ്യ ദൃശോഃ പദവ്യാം
നിദ്രാം പ്രബോധയ്യ മുഹുർന്നയന്തീം
പദ്മാസനാം സസ്മിതമീക്ഷമാണം"

എന്ന ശ്രീകൃഷ്ണവിലാസപദ്യം ശൈലകലാനാഥോദയത്തിൽ

"പാദത്തിലെഴുമിരവും പകലും തിരിക്കും
നേത്രങ്ങൾകൊണ്ടിടയിടെസ്സുമുഖിത്ര്യ സാകം

കാത്യായിനീകരവികസ്വരകേളിപത്മ
ചിത്രോത്തരങ്കമൊരുപാതിയിലാദധാനം"

എന്നു ശിവപരമായി രൂപാന്തരപ്പെടുത്തിയിരിക്കുന്നു. ഇങ്ങനെ പരസ്പാദാനംകൊണ്ടു പലവിധത്തിൽ ആധമർണ്ണ്യം വന്നുചേർന്നിട്ടുണ്ടെങ്കിലും അതെല്ലാം തട്ടിക്കഴിച്ചു നോക്കുന്നതായാലും നീലകണ്ഠൻ അത്യന്തം ഭാവനാസമ്പന്നനും വാഗർത്ഥശേവധിയുമായ ഒരു കവിമൂർദ്ധന്യനായിത്തന്നെ സമുല്ലസിക്കുന്നതാണ്.

വരുണന്റെ യജ്ഞായുധമായ ശൂർപ്പം എറിഞ്ഞു പരശുരാമൻ വീണ്ടെടുത്ത കരയാണ് കേരളം എന്നാകുന്നു പ്രസ്തുതകവി നമ്മെ പഠിപ്പിക്കുന്ന ഐതിഹ്യം. ഈ ഐതിഹ്യം കവിക്ക് എവിടെനിന്നു കിട്ടി എന്നു നിശ്ചയമില്ല. എന്നാൽ ശൂർപ്പാരകം എന്ന ദേശമാണ് പരശുരാമനുവേണ്ടി സമുദ്രം നിർമ്മിച്ചത് എന്നു മഹാഭാരതം ശാന്തിപർവ്വത്തിൽ പ്രസ്താവിച്ചുകാണുന്നുണ്ട്.

"തതശ്ശൂർപ്പാരകം ദേശം
സാഗരസ്തസ്യ നിർമ്മമേ
സഹസാ ജാമദഗ്ന്യസ്യ
സോപരാന്ത മഹീതലേ"

ശൂർപ്പാരകം എന്നാൽ ശൂർപ്പം (മുറം) പോലെയുള്ള (ആരം=കോൺ) ഭൂമിയുടെ ഒരു ചെറിയ കോൺ എന്നർത്ഥം. ഇതിൽനിന്നു ക്രിസ്ത്വബ്ദത്തിന്റെ ആരംഭം മുതല്ക്കെങ്കിലും പരശുരാമന്റെ കേരളോല്പത്തിയെപ്പറ്റിയുള്ള ഐതിഹ്യം ഭാരതവർഷത്തിൽ എങ്ങും പ്രചരിച്ചിരുന്നതായി ഊ

റിക്കാവുന്നതാണു്. ശൂർപ്പാരകാഖ്യ ഫലിച്ച ത്രികോണം എന്നു് അർത്ഥം കല്പിക്കുവാനും വല്ല പ്രമാണവും കണ്ടേക്കാം. ശൂർപ്പാരകമെന്ന സ്ഥലം ബൊംബേയ്ക്കു ൨൭ മൈൽ വടക്കും ബെസ്സീൻ പട്ടണത്തിന്നു നാലു മൈൽ വടക്കുപടിഞ്ഞാറുമാകുന്നു. അതു് ഒരു കാലത്തു് അപരാന്തത്തിന്റെ തലസ്ഥാനമായിരുന്നു. ഇന്നത്തെ സൂറത്താണു് ആ സ്ഥലം എന്നു പറയുന്ന പണ്ഡിതന്മാരുമുണ്ടു്. സ്കാന്ദപുരാണം സഹ്യാദ്രിഖണ്ഡത്തിൽ

"ബ്രാഹ്മണാനാം തതഃ പൃഥ്വീ-
ദാനം കൃതം യഥാവിധി
നവീനം നിർമ്മിതം ക്ഷേത്രം
ശൂർപ്പാരകമനുത്തമം.

വൈതരണ്യാ ദക്ഷിണേ തു
സുബ്രഹ്മണ്യസ്യ ചോത്തരേ
സഹ്യാൽ സാഗരപര്യന്തം
ശൂർപ്പാകാരം വ്യവസ്ഥിതം"

എന്നു വർണ്ണിച്ചുകാണുന്നു. വൈതരണി നാസിക്കിന്നു സമീപമുള്ള ഒരു നദിയാണത്രേ. സുബ്രഹ്മണ്യമെന്നതു് ഉഡുപ്പി സുബ്രഹ്മണ്യക്ഷേത്രമാകുന്നു. ഇതു തിരുവേരകം എന്ന പേരിൽ ദ്രാവിഡത്തിലെ സംഘകാലസാഹിത്യത്തിൽ തന്നെ സുപ്രസിദ്ധവും മലനാട്ടിലുള്ള ഒരു സുബ്രഹ്മണ്യക്ഷേത്രമെന്നു വ്യാഖ്യാതാക്കന്മാർ വർണ്ണിച്ചിട്ടുള്ളതുമാണു്. ഏതായാലും ശൂർപ്പാരകം മുറംപോലെയുള്ളതും ഉഡുപ്പിക്കും നാസിക്കിന്നും മദ്ധ്യത്തിൽ സഹ്യപർവ്വതത്തിനും അറബി

ക്കലിനുമിടയ്ക്കു സ്ഥിതിചെയ്യുന്നതുമായ ഒരു ദേശം മാത്രമാണെങ്കിൽ കേരളം അതിൽ ഉൾപ്പെടുകയില്ലെന്നുള്ളതു നിശ്ചയമാണല്ലോ. അതുകൊണ്ടു പരശുരാമൻ ഉദ്ധരിച്ചതു സപ്തകൊങ്കണങ്ങളെയാണെന്നു മറെറാരു ഐതിഹ്യം പിൻകാലത്തു പൊന്തിവന്നു. സ്കാന്ദപുരാണം സഹ്യാദ്രിഖണ്ഡത്തിൽ പരശുരാമൻ വീണ്ടെടുത്ത രാജ്യം നൂറു യോജന നീളവും മൂന്നു യോജന വീതിയുമുള്ളതാണെന്നു പ്രസ്താവിച്ചിട്ടുണ്ട്. ഏകദേശം തൊള്ളായിരം മൈൽ നീളമുള്ള ഒരു രാജ്യമായിരിക്കാം അതെന്ന് ഈ പ്രസ്താവനയിൽനിന്ന് അനുമാനിക്കാം. സപ്തകൊങ്കണങ്ങൾക്കു പൊതുവിൽ കൊങ്കണമെന്നും പേരുണ്ട്. അതുകൊണ്ടാണ് നമ്മുടെ കവി "വാർകൊള്ളും കൊങ്കണാഖ്യാനമിതതിമഹിതം ഭാർഗ്ഗവപ്രൗഢദത്തം . . . . ജനപദ"മെന്നും "മദ്ധ്യേകൊങ്കണരാജ്യമദ്ധ്യേ തുംഗേനാലയോ വൃഷേന്ദ്രസ്ഥാ" എന്നും മററും വർണ്ണിക്കുവാനിടവന്നത്. പക്ഷെ അതു കന്യാകുമാരി മുതൽ ഗോകർണ്ണത്തോളമുള്ള ദേശമാണെന്നു പറയുന്നതു ശരിയല്ല. ഉഡുപ്പിക്ക് എട്ടു മൈൽ തെക്കുകിഴക്കുള്ള കുഞ്ചരഗിരിയിൽ പരശുരാമന്റെ മാതാവായ രേണുകാദേവിയുടെ ക്ഷേത്രമുണ്ട്. മഹാരാഷ്ട്രന്മാരും തുളുവന്മാരും അവരുടെ രാജ്യം കേരളംപോലെ തന്നെ പരശുരാമൻ സമുദ്രത്തിൽനിന്ന് ഉദ്ധരിച്ചതെന്നു വിശ്വസിക്കുന്നുണ്ട്. കേരളം, തുളംഗം, സൌരാഷ്ട്രം, കരഹാടം, ബരാലാടം, ബർബ്ബരം, കൊങ്കണം ഈ ദേശങ്ങളെ സപ്തകൊങ്കണങ്ങൾ എന്നു പറയുന്നു. ബരാലാടം, ബർബ്ബരം ഇവയ്ക്കു പകരം ചില ഗ്രന്ഥങ്ങളിൽ ഹൈവം, കർണ്ണാടകം എന്നിങ്ങനെ രണ്ടു ദേശങ്ങളുടെ പേരുകൾ

ചേൎത്തും കാണുന്നുണ്ട്. പ്രപഞ്ചഹൃദയത്തിൽ "സഹ്യപാദേ പരശുരാമഭൂമിഃ; സാ സപ്തകൊങ്കണാഖ്യാ കൂപക, കേരള, മൂഷികാലുവ, പശു, കൊങ്കണ, പരകൊങ്കണഭേദേന ദക്ഷിണോത്തരായാമേന ച വ്യവസ്ഥിതാ; തത്രാനന്തപുരീബില്വാദ്രിഗോകൎണ്ണസപ്തകോടീശ്വരഭേദേന ക്ഷേത്രചതുഷ്ടയമപി ഭുക്തിമുക്തിഫലപ്രദം; സഹ്യാദ്രാവാമലകക്ഷേത്രം" എന്നു വൎണ്ണിച്ചു കാണുന്നു. സാക്ഷാൽ കേരളത്തിനു കൂപകം (തിരുവിതാംകൂർ), കേരളം, മൂഷികം (കോലത്തുനാട്) എന്നിങ്ങനെ മൂന്നു വിഭാഗങ്ങൾ ആ ഗ്രന്ഥകൎത്താവ് കല്പിക്കുന്നതിനുപുറമെ അലുവം, പശു, കൊങ്കണം, പരകൊങ്കണം എന്നു ബാക്കിയുള്ള വിഭാഗങ്ങൾക്കു നാമനിൎദ്ദേശംചെയ്യുന്നു. നീലകണ്ഠന്റെ വക്കല്ലു പകരം പ്രപഞ്ചഹൃദയകാരൻ സ്തുതിക്കുന്നതു തിരുവനന്തപുരത്തെയാണെങ്കിലും തിരുവില്വാമലയേയും തിരുനെല്ലിയേയും (ആമലകക്ഷേത്രം) തദ്രൂപതം പ്രത്യേകമെടുത്തുപറയുന്നു എന്നുള്ള വാസ്തവം നാം മറക്കരുത്. സാക്ഷാൽ കൊങ്കണം സൂരത്തിനും ഗോവായ്ക്കുമിടയ്ക്കു്—അഥവാ ഗുജ്ജരത്തിനും ഉത്തരകൎണ്ണാടകത്തിനും ഇടയ്ക്കുള്ള രാജ്യമാകുന്നു. അതിന്റെ തലസ്ഥാനം താനാ അല്ലെങ്കിൽ ശ്രീസ്ഥാനകം എന്ന പട്ടണമാണ്. വരുണന്റെ ശൂൎപ്പം പരശുരാമൻ എറിഞ്ഞുവെന്നല്ല സ്രുവം വെണ്മഴു എറിഞ്ഞു എന്നു തന്നെയാണ് സഹ്യാദ്രിഖണ്ഡത്തിൽ കാണുന്നത്. ചിലർ ബാണങ്ങൾകൊണ്ടെയ്തു എന്നും പറയാറുണ്ട്.

"തസ്യാനീകൈൎവിസൎപ്പദ്ഭി-
രപരാന്തജയോദ്യതൈഃ

രാമാസ്ത്രോത്സാരിതോപ്യാസീൽ
സഹ്യലഗ്ന ഇവാൎണ്ണവഃ”

എന്നു രഘുവംശത്തിൽ കാളിദാസൻ പ്രസ്താവിക്കുന്നു.

പരശുരാമൻ മഹേന്ദ്രഗിരിയിൽ തപസ്സു ചെയ്യുമ്പോളാണു് ബ്രാഹ്മണർ അദ്ദേഹത്തോടു ഭൂമിഭിക്ഷ യാചിച്ചതു് എന്നു നീലകണ്ഠകവി പറയുന്നതും അപ്രമാണമാണു്. മഹേന്ദ്രഗിരി തിരുവിതാംകൂറിന്റെ തെക്കേഭാഗത്തുള്ള ഒരു പൎവ്വതശിഖരമാണെന്നുള്ളതിനെപ്പററി ഇന്നു പണ്ഡിതന്മാരുടെ ഇടയിൽ വിവാദമില്ല. ബംഗാളം ഉൾക്കടലടുപ്പിച്ച പണ്ടു കലിംഗരാജ്യത്തിൽ പെട്ടിരുന്ന ഒരു മഹേന്ദ്രഗിരിയുണ്ടെന്നുള്ളതു ഞാൻ വിസ്മരിക്കുന്നില്ല. ആ ശൈലശൃംഗത്തിനു് ഇവിടെ പ്രസക്തിയില്ലല്ലോ. മഹേന്ദ്രം കേരളത്തിനു മുൻപു് ആവിൎഭവിച്ചിരിക്കുവാൻ തരമില്ല. പുരാണങ്ങളിൽനിന്നു നാം അറിയുന്നതും കേരളനിൎമ്മിതിക്കു ശേഷം പരശുരാമൻ മഹേന്ദ്രഗിരിയിൽ തപസ്സു ചെയ്യുവാൻ പോയി എന്നാണു്.

“ഇത്ഥം നിയുക്തഃ കുരുഭൂമിഭൎത്താ” എന്ന വരിയിൽ കാണുന്ന കുരുഭൂമിക്കു് അൎത്ഥമെന്തു്? മുറിഞ്ഞ പുഴക്കു വടക്കും വരാപ്പുഴക്കു തെക്കുമുള്ള ഒരു പ്രദേശമാണു് കുരുനാടു്. ഇതു് ഇന്നത്തെ കണയന്നൂർ താലൂക്കിൽ ഉൾപ്പെട്ടു കിടക്കുന്നു. ആ പ്രദേശം കുരുമുളകിനു പണ്ടുപണ്ടേ കീൎത്തിപ്പെട്ടിരുന്നതിനാലാണു് അതിനു കുരുനാടെന്നു പേർ വന്നതു്. കൊല്ലം ൯൩൭-ാമാണ്ടു് ധനുമാസം ൧൨-ാം൹ തിരുവിതാംകൂറും കൊച്ചിയും തമ്മിൽ എഴുതിപ്പിടിച്ച ഉടമ്പടിയിൽ കാണുന്ന “മുറിഞ്ഞ പുഴക്കു വടക്കു

വരാപ്പുഴയ്ക്കു തെക്കു കുരുനാട്ടുൾപ്പെട്ട പ്രദേശങ്ങളിൽ ൧൧-ാമാണ്ട് വരയിൽ അങ്ങനുഭവിച്ചിരിക്കുന്ന പ്രദേശങ്ങൾ നീക്കി ശേഷമുള്ള പ്രദേശങ്ങൾ ഒക്കെയും നാം അനുഭവിച്ചുകൊൾകയും ആം" എന്ന വാക്യം നോക്കുക. വാസുദേവൻനമ്പൂരിയുടെ ഭ്രമരസന്ദേശത്തിൽ

"ആസ്ഥാ സിന്ധുസ്സുദന കടിലാ
ബിംബലീമാദധാത്രീഃ
സീമാ, രാമാകുചമലയജാ-
മോദഭാരാഭിരാമാ
മഹോന്നതൈഗ്ഗവ്യദാനകമലൈഃ
കൈരവീണാം വധൂനാം

യാ ഹേമാംഭോരുഹവനവതീം
സ്വച്ഛം നീരമുപനീതേ"

എന്ന മൂവാററുപുഴ (മുറിഞ്ഞപുഴ) യാററിന്റെ വർണ്ണനവും പരിശോധിക്കുക. നാരായണീയത്തിൽ കവി

"ആശ്ചര്യമെന്തിഹ നിജാന്വയനാമചിഹ്നം
രാജ്യം വിധായ തദസൌ കുരുവംശനേതാ
സ്വാച്ഛന്ദ്യമന്വിന ഹരിം തദധീശിതാരം
പ്രാജ്യാന്തരാവനിധി കല്പിതവാൻ കിരീടീ"

എന്ന പദ്യത്തിൽ അർജ്ജുനൻ തൃപ്പൂണിത്തുറ ക്ഷേത്രത്തിൽ വിഷ്ണുബിംബപ്രതിഷ്ഠ ചെയ്യാൻ വന്ന അവസരത്തിൽ കുരുനാടെന്ന പേർ തന്റെ വംശത്തിന്റെ സ്മാരകമായി തൃപ്പൂണിത്തുറ ഉൾപ്പെട്ട പ്രദേശത്തിനു നല്കി എന്നു പ്രസ്താ

വിച്ചിരിക്കുന്നതു ഉപബൃംഹിതം തന്നെ. കുരുക്കൾ എന്ന പേർ തന്റെ ശത്രുക്കളായ സുയോധനാദികൾ സ്വീകരിക്കുകയും അവർ ഭാരതയുദ്ധത്തിൽ മൃതരാവുകയും ചെയ്തതിനു ശേഷം ആ പേർ കേരളത്തിൽ നിലനിൽക്കുവാൻ, അതു തന്റെ പൂർവ്വഗനായ ഒരു ചക്രവർത്തിയുടെ നാമധേയം തന്നെയാണെങ്കിലും, അർജ്ജുനൻ മുതിരും എന്നു സങ്കല്പിക്കുന്നതിൽ യുക്തിഭംഗമില്ലെന്നു് എങ്ങനെ പറയാം?

തൃപ്പൂണിത്തുറയ്ക്കു രവിഗ്രാമമെന്നൊരു പേരുണ്ടെന്നു നാം നാരായണീയത്തിൽനിന്നു മനസ്സിലാക്കുന്നു. "വിവിധഗുണസമഗ്രേ ശ്രീരവിഗ്രാമദേശേ" എന്നും "പറയാവല്ല രവിഗ്രാമത്തിൻ ഭാഗ്യവിലാസം" എന്നും ആ ഗ്രന്ഥത്തിൽ പ്രസ്താവനയുണ്ടു്. ഇളങ്കോവടികളുടെ ചിലപ്പതികാരത്തിൽ ചെങ്കുട്ടുവപ്പെരുമാൾ കണ്ണകിയെ പ്രതിഷ്ഠിക്കുന്നതിനു വേണ്ട ശില സമ്പാദിക്കുവാൻ ഹിമവൽപ്പർവ്വതത്തിലേക്കു പുറപ്പെട്ടപ്പോൾ സമീപത്തുള്ള ആടക (ഹാടക) മാടത്തിൽനിന്നു ശാന്തിക്കാരൻ പ്രസാദം കൊണ്ടുചെന്നു് അദ്ദേഹത്തിനു സമർപ്പിക്കുന്നതായി ഒരു വർണ്ണനം കാണുന്നു. ഈ ആടകമാടം ഏതെന്നുള്ള ഗവേഷണത്തിൽ മഹാമഹോപാദ്ധ്യായ ഡോക്ടർ സ്വാമിനാഥയ്യർ "ഇരവിപുരമെൻപാരുമുളർ" ഇതു രവിപുരമാണെന്നു പറയുന്നവരുമുണ്ടെന്നു പൂർവ്വവ്യാഖ്യാതാക്കന്മാരെ അനുസരിച്ചു പ്രസ്താവിക്കുന്നു. എറണാകുളത്തുനിന്നു തൃപ്പൂണിത്തുറയ്ക്കുള്ള റോഡരികിലുള്ള വളഞ്ഞമ്പലം എന്ന സ്ഥലത്തുനിന്നു രണ്ടു ഫർലാങ്ങു് തെക്കാണു് രവിപുരം. വെണ്ണക്കൃഷ്ണനെ പ്രതിഷ്ഠിച്ചിട്ടുള്ള ഒരു ക്ഷേത്രം അവിടെയുണ്ടു്. പഴയ തൃപ്പൂണിത്തുറ ഉൾപ്പെട്ട പ്രദേശത്തിനും അതിനും

എല്ലാം കൂട്ടിച്ചേർത്തു രവിഗ്രാമം അല്ലെങ്കിൽ രവിപുരം എന്ന പേരുണ്ടായിരുന്നിരിക്കണം. സ്വാമിനാഥയ്യരുടെ പ്രസ്താവനയ്ക്കു ബലവത്തായ അടിസ്ഥാനമുണ്ടെന്നു വേണം വിശ്വസിക്കുവാൻ. അങ്ങനെയാണെങ്കിൽ തൃപ്പൂണിത്തുറ ക്ഷേത്രത്തിനു ചെങ്കുട്ടുവന്റെ കാലത്തു ഹാടകമാടം എന്ന പേരുണ്ടായിരുന്നുവെന്നും അവിടത്തെ പ്രസാദമാണ് ചെങ്കുട്ടുവൻ ശാന്തിക്കാരന്റെ കയ്യിൽനിന്നു സ്വീകരിച്ചതെന്നും വന്നുകൂടുന്നു. ചെങ്കുട്ടുവന്റെ രാജധാനി വഞ്ചി തിരുവഞ്ചിക്കുളമായിരുന്നു എന്നുള്ളതിന് ഇത് ഒരു നല്ല തെളിവാണ്. ഇങ്ങനെ പ്രാചീനസാഹിത്യചരിത്രസംബന്ധമായുള്ള ചില വാദങ്ങൾ ശമിപ്പിക്കുന്നതിനും നീലകണ്ഠൻനമ്പൂരിയുടെ കൃതികൾ പ്രയോജകീഭവിക്കുന്നു.

പെരുഞ്ചെല്ലൂർ ക്ഷേത്രത്തിൽ ശിവനെ പ്രതിഷ്ഠിച്ച ശതസോമൻ കേരളരാജാവായിരുന്നു എന്നാണ് നമ്മുടെ കവി തെങ്കൈലനാഥോദയത്തിൽ പ്രസ്താവിക്കുന്നത്.

"സത്യം മറെറാന്നു ചൊല്ലാം ശൃണു വര! തവ കുലേ
ജാതനാം മേലിലസ്മൽ-
ഭക്തോ രാജർഷി ഭൂമണ്ഡലപതി ശതസോ-
മാഭിധാനോ മഹീയാൻ
അത്രൈവ ക്ഷോണിഭാഗേ പുകൾപെരുകിന ചെ-
ല്ലൂരനാമ്ന്യഗ്രഹാരേ
കൃത്വാ ബിംബപ്രതിഷ്ഠാം മമ പരമപദം
മാസ്യതേ വംശജാനാം"

എന്ന പദ്യം നോക്കുക. ക്രി. പി. പതിനൊന്നാം ശതകത്തിൽ ജീവിച്ചിരുന്ന അതുലകവിയുടെ മൂഷികവംശ

ത്തിൽ ശതസോമൻ കോലത്തുനാട്ടിലെ ഒരു രാജാവായിരുന്നുവെന്നാണ് പ്രസ്താവിച്ചിരിക്കുന്നത്.

“ശതൈഃ ക്രതൂനാം പൂർവ്വാണാ-
ഷ്ണതാം ഋദ്ധിം ശതക്രതോഃ
അതിപ്രാപ്തസ്തതസ്തസ്യ
ശതസോമസ്തതോഭവൽ.

സ പ്രതിഷ്ഠാപയാമാസ
ഗ്രാമേ ചെല്ലൂരനാമനി
കൈലാസാദ്രിപ്രതിച്ഛന്ദ-
മന്ദിരേ ചന്ദ്രശേഖരം.

ശങ്കരസ്തു ഭവച്ഛന്ദ്യാ-
സ്തപൽ പ്രത്യേകവിംശതിഃ
ഇഷ്ടായുഷോ ഭവിഷ്യന്തി-
ത്യതിപ്രീത്യാ വരം ദദൌ.”

എന്ന ആ മഹാകാവ്യത്തിലെ പതിനൊന്നാം സർഗ്ഗത്തിലുള്ള ചില ശ്ലോകങ്ങൾ നോക്കുക. കോലത്തുനാട്ടു ചിത്രകേതനന്റെ പുത്രനായിരുന്ന ശതസോമൻ എന്നും അതുലൻ പറയുന്നു. അതു കൂടാതെ ക്രി. പി. പത്താം ശതകത്തിൽ ജീവിച്ചിരുന്ന കോലത്തുനാട്ടു വല്ലഭരാജാവിന്റെ പെരിഞ്ചെല്ലൂർസന്ദർശനത്തെ വർണ്ണിക്കുമ്പോൾ

“ദ്രുതതരമവതീര്യ തത്ര യാനാൽ
ഭുവനഗുരും ശിരസാ പ്രണമ്യ ശൌരിം
പുരമഥ ശതസോമനിർമ്മിതം തൽ
സ പുരരിപോരഭിരാമമാസസാദ”

എന്നു വീണ്ടും ഒരു പ്രസ്താവന കാണുന്നുണ്ട്. തളിപ്പറമ്പിൽ ഒരു ശിവക്ഷേത്രം സ്ഥാപിക്കുവാനുള്ള സൌകര്യം കേരളരാജാവിനേക്കാൾ അധികമുള്ളതു കോലത്തിരിക്കാണല്ലോ. മറിച്ചും വരാൻ പാടില്ലായ്കയില്ല. കേരളേശ്വരനായ ഭാസ്കരരവിവർമ്മപ്പെരുമാൾ വയനാട്ടിലുള്ള തിരുനെല്ലി ക്ഷേത്രത്തിലേക്കു ചില ദാനങ്ങൾ ചെയ്തതായി രേഖകളുണ്ട്. ഇതു വിഷയത്തിൽ മൂഷികവംശമാണ് ഒന്നുകൂടി വിശ്വാസയോഗ്യമായി തോന്നുന്നത്.

ഇതു മനോഹരവും, കൊച്ചിരാജ്യചരിത്രം സംബന്ധിച്ച് ഇതു പ്രധാനവും സാക്ഷാൽ വടക്കുന്നാഥന്റെ പ്രതിഷ്ഠയെ വിഷയീകരിച്ചുള്ളതുമായ ഒരു ഭാഷാചമ്പു പ്രസിദ്ധീകരിക്കുന്നതിൽ തൃശ്ശിവപേരൂരിൽ സ്ഥാനസന്യാസം ചെയ്ത കൊച്ചിയിലെ മഹാരാജർഷിയാൽ സംസ്ഥാപിതമായ ഭാഷാപരിഷ്കരണക്കമ്മിററിക്കു സവിശേഷമായ ചാരിതാർത്ഥ്യത്തിന് അവകാശമുണ്ടെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

തിരുവനന്തപുരം,
27—10—1112.

ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ,
പ്രസിഡന്റ്,
ഭാഷാപരിഷ്കരണക്കമ്മിററി

# തെങ്കൈലനാഥോദയം

## പ്രബന്ധം.

—:o:—

ലീലാസല്ലാപമല്ലെൻപ്രിയസഖ! നിയതം
ഭക്തിഭാജാം വിധേയോ
നാലാമ്നായാഭിധേയസ്ത്രിഭുവനപെരുമാൾ
പാർവ്വതീഭാഗധേയം;
കൈലാസാൽ പോന്നു ദേവീപരിജനസഹിതോ
ജാമദഗ്ന്യന്നുവേണ്ടി-
ച്ചൊല്ലേറും കേരളേ ചെയ്യുന്ന വൃഷപുരസം-
വാസമേതൽപ്രമാണം. ൧

ശാസ്ത്രാമ്നായേതിഹാസസ്മൃതിഷു വിവിധകാ-
വ്യോൽകരേ നാടകേഷു
ശ്ലാഘ്യേ സാരസ്യജാതേ വാക്കുരിചിതിഷു പരാം
കോടിമാടീകമാനേ
ഗംഭീരേസ്മിൻ സമാജേ സുമഹതി നവസ-
ന്ദർമ്മാല്യോപഹാര-
പ്രക്രാന്തസ്യാസ്യ മേ ഭാസ്യതി വൃഷപുരനാ-
ഥാനുകമ്പാവലംബം. ൨

വാർക്കോലും കേരളക്ഷ്മാതലവൃഷഭമഹാ-
ക്ഷേത്രമൂലപ്രതിഷ്ഠാ-
മാഹാത്മ്യോല്ലാസകല്ലോലിതപരമശിവോൽ-
കർഷസംഭാവനീയം

സുരാലയസ്യോജ്ജയിനീ വിഭൂത്യാ
പരൈരയോധ്യാ മധുരാ വിശാലാ
വിരാജതേ ഭോഗവതീ സ്വയം യാ
ശ്രിതേവ സംഭൂയ മഹാപുരീഭിഃ. ൭

മങ്ഗലമണിദീപൈസ്തത്ര പുഷ്ടാമഭൂതാം
മഹിതഗുണനിധാനൈ രാമവൎമ്മാഭിധാനൈ
പ്രതിഭടമദകുംഭിപ്രൌഢസംഹാരസിംഹൈ
സലിലനിധിഗഭീരൈസ്തൈശ്ച മഹീപാലവീരൈഃ. ൮

തദനു വിപുലവൈദുഷീനിധാനം
മനുജവരോ ജനി തത്ര ഗോദവൎമ്മാ
അഗണിതഗുണരാശിരാജമധ്യേ
രവിസദൃശോ രവിവൎമ്മനാമധേയഃ. ൯

ആവിർബ്ബഭൂവ തദനന്തരമാവിലഗ്ന-
ഭ്രൂവല്ലിവിഭ്രമവശംവദവിശ്വലോകഃ
സാവിത്രവംശതിലകസ്ത്രിദിവേന്ദ്രധാമാ
ശ്രീവീരകേരള ഇതി ക്ഷിതിപാലചന്ദ്രഃ. ൰

ഗദ്യം ൨:— തസ്യ രാജ്ഞാ സരോജാതിചൂഡാമണ-
ചരണകമലപരിചരണനിസ്തുഷസംസ്കാരമനസ്കാരസമു-
ദിതപാരബോധസാരനിർദ്ധാരിതനിഖിലകൃത്യാകൃത്യവിശേ-
ഷഃ ചതുരുദധിമേഖലാദാമബന്ധുരാം വസുന്ധരാം വി-
ക്രമോച്ചണ്ഡേന ഭുജദണ്ഡേന ബിഭ്രാണഃ ജഗൽഭ്രമണ-
ഹേതിമഹേള്ളാരണ്യവൈരിവീരകണ്ഠഗ്രഹസമയസമുദി-
തചരമദശേ ത്രപാജുഷ്ടകുമാരവിക്രമാക്രാന്തചതുർദ്ദശഭുവ-
നാന്തരാളഃ ശക്തിത്രയീസമുദയേന പുണ്യഷാം ഗുണ്യച-

ഇത്യുപായചതുരേണ രാജ്ഞാമുത്തംസായമാനേന ബലവതാജ്ഞാബലേനൈവ സപ്താംഗരാജ്യം യഥാവിധി പരിപാലയൻ പുരുഹൂത ഇവാമരാവതീം പുരാണനഗരീം താം ചിരായ സുഖമധ്യുവാസ.

തൽകാലേ ചതുരന്തഭൂമി (വലയ)-
 പ്രാകാശ്യഹേതോർന്നൃണാ-
മുദ്രിക്തൈസ്സുകൃതൈസ്സുരോത്തഹളുവാ
 സങ്കല്പിതസ്സാദരം
പ്രൗഢശ്രീരുദിയായ പുണ്യദിവസേ
 കശ്ചിൽ കുമാരാഗ്രണീ
മാടക്ഷ്മാപതിവംശഹർമ്മ്യശിഖരേ
 മാണിക്യദീപാങ്കുരഃ. ൯

കാന്തിം കാഞ്ചനമൂർത്തിധാരിമദന-
 പ്രഖ്യാം പ്രവീരശ്രിയം
പ്രൗഢാനാമപി ചിത്തവൃത്തിമതിഗം-
 ഭീരാം പ്രിയംഭാവുകാം
ക്ഷാന്തിം നിസ്തുഷവൈദുഷീം ച നിതരാം
 ബിഭ്രന്നരേന്ദ്രാർക്ക-
സ്സാന്ദ്രാവിഷ്കൃതദിവ്യലക്ഷണപരീ-
 താംഗോ വ്യലാസീദസൗ. ൧൦

സാമ്രാജ്യാധികൃതോ വയസ്യഭിനവേ
 ശ്രീരാമവർമ്മാഭിധോ
രാജേന്ദ്രസ്സഹ ഗോദവർമ്മസഹജേ-
 നാക്രമ്യ വർഗ്ഗം ദിശാം

ആവിർഭ്ഭൂതം പടഞ്ഞാറായ് വൃഷപുരിയിലെഴു-
ന്നുള്ളുമക്കാലമുച്ചൈ-
രാബദ്ധാഡംബരം മെന്മയൊടൊരു ശിവരാ-
ത്ര്യുത്സവം പ്രാദുരാസീൽ. ൫൪

വീരാണാംമണി വീരകേരളനൃപൻ
ദിവ്യോത്സവേ ചെന്നസൌ
നേരേ ക്രൂരജടാവലീകളകള-
വ്യാലോളിതാംഗാന്തരം
ഗൌരീനേത്രചകോരപാർവ്വണശശ-
ച്ചന്ദ്രം പ്രണമ്യ പ്രഭും
വാരാളും വൃഷശാലയേ സാദരമയെ-
ന്നർച്ചിച്ചുനിന്നീടിനാൻ. ൫൫

വാർമേവീടുന്നവിദ്വജ്ജനനിഗദിതതെ-
ക്കൈലനാഥപ്രഭാവ-
ശ്രീമാഹാത്മ്യങ്ങൾ കേട്ടും പ്രകടിതരുചി ക-
ണ്ടും പ്രസന്നാന്തരാത്മാ
ധീമാനല്പസ്തുതം ചെയ്തഖിലസദസി ചെ-
ല്ലൂരപൂർണ്ണത്രയീശ-
ശ്രീമൽകാരുണ്യപാത്രം കവിമുഴകിനൊരാ-
ദിഷ്ടവാൻ പദ്യവാചാ:— ൫൬

“വിദ്യാവല്ലഭ! നിഃശങ്കസ്സുകവേ!
ചെല്ലൂരനാഥോദയം
ചിത്രം പണ്ടു കൃതം പുനശ്ച രചിതം
നാരായണീയം തഥാ;

“ധന്യാ വിപ്രേന്ദ്രചന്ദ്രാഃ! സ്വാഗതമിഹ ഭവതാം
ബ്രഹ്മവിദ്യാവിനോദം
നന്നാസ്ഥിതാന്തരായം ദിനമനു ഹൃന്മോ-
ദേന മേവുന്നതല്ലീ?
എന്നല്ലേ കർമ്മകാണ്ഡപ്രകടനവിധിനാ പാ
രിലെല്ലാടവും പോ-
ന്നന്യൂനം വാച്ചുലാവും കരുണയുമനപാ-
യം വിളങ്ങുന്നതല്ലീ?. ൨൧

എന്നാലെന്തു മനോരഥം മനസി പൂ-
ണ്ടഭ്യാഗതാസ്സാമ്പ്രതം
കിന്നാമാദ്യ വിധേയമാശ്രവജനൈ-
രേഭിഃ പ്രസാദോത്സുകൈഃ”
എന്നേവം പ്രമിതം ഗഭീരമതുല-
പ്പാടമ്മുനീനാം പ്രഭോ-
രൊന്നിച്ചങ്ങുപകർണ്ണ്യ കോപി നിയമീ
വൃദ്ധോ ബഭാഷേ തദാ:— ൨൨

ഗദ്യം ൩:— “ജയ ജയ ദേവ ഭൃഗുശ്രേഷ്ഠ! സാമ്പ്രതമാകർണ്ണയ മമ വാണീമേനാം. ത്രിഭുവനവീരം കാർത്തവീര്യാർജ്ജുനമുന്മത്താഭം ബ്രഹ്മവിദ്വേഷിണമാഹവസീമനി ഹൈഹയരാജം കൊന്നുടിച്ചുള്ളഖിലക്ഷത്രിയജാതിവിഘാതം കാരണപൂർവ്വം നന്നച്ചെയ്തു പിന്നെച്ചെയ്തുള്ളതുമെന്നോ സുഖമേ പെരിയ വിചിത്രം ശസ്ത്രായുധമിഹ സത്രാശനരച്ച് പൃഥ്വീദേവകദംബമശേഷം ഗതവിത്രാസമിതു നഭശീഷ്ടം നീള നടക്കുമാറു ചമച്ചുള്ളൊന്നോയല്ലേ നിസ്ത്രാത്രയാ മർത്ത്യാദ്യാഃ പൃഥിതിമതിമഹതീം പർത്ത്യാപ്പും ഭുവി

ശ്രേയസ്സംഭാവ്യ ധീമാൻ മദനമഥനശി-
ഷ്യാഗ്രണീരത്യുദഗ്രം
മായംകൂടാതവണ്ണം പരിചൊടു പരിപാ-
ലിപ്പതിന്നപ്രമാദം
സോയം കല്പിച്ചു സ്വർണ്ണാന്വയകലതിലകം
കേരളാഖ്യം നരേന്ദ്രം
കോലംപ്രീത്യാ ഭവാനീപതിപരിചരണാ-
ർത്ഥം പ്രപേദേ ഹിമാദ്രിം. ൧൩.

കൈലാസദ്വാരദേശാൽ പ്രതി പുരഹരാ-
ജ്ഞാകരൈർനന്ദിമുഖ്യൈ-
രാലക്ഷ്യപ്രേമഭക്തിപ്രണയബഹുമതി-
പ്രക്രിയൈരഗ്രഭാഗേ
മേലേമേലേ വണങ്ങിത്തൊഴുതു സവിനയാ-
മിഷ്ടവസ്തു കടന്ന-
ന്നാലാം കല്യാലയാനാം വസതിമണിഗൃഹം
പ്രാപ ബാലേന്ദുമൌലേഃ ൧൪

പാരിലേഴിന്നു നാഥം നൊടിയളവുമിടം-
ത്തുന്നുകൊമ്പിലമ്പിൽ
ചേരും ഗൌരീമുലക്കുന്നുകളിൽ വലമിട്ടും
വാമഹസ്താംഗുലീകം
നേരെ ഹേരംബസേനാനികളെയുമിരുപാ-
ട്ടും മുദാ ചേർത്തു മേവും-
പൂരിക്കുന്നൂനതന്നാദൃതിനിചുളിതസിം-
ഹാസനേ ഭാസമാനം, ൧൫

തൃക്കാതിലമ്പൊടണികുണ്ഡലമായണിഞ്ഞൊ-
രക്കാമകുണ്ഡലിഫണാമണിദീപ്തിപൂരം
കണ്ണഞ്ചു മിന്നിന കവിൾത്തടദർപ്പണാഭാ
രക്താനുലേപമിളചേർത്തധികം ജ്വലന്തം, ൪൦

ദേവീ ഭവാനി മുഖസീമനി നട്ട കാംക്ഷാ-
പൂവല്ലിതൻ മധുരപൊൽപ്പഴമെന്നപോലെ
ശ്രീവാഴുമോമലണിവായ്മലരിൽ തെളിഞ്ഞു
താവുന്ന മന്ദഹസിതേന വിരാജമാനം, ൪൧

ഹാലാഹലാഞ്ചിതഗളം ഗിരിജാകുചോദ്യ-
ന്നാഗേയമേല്പുരസാ ധൃതമുണ്ഡമാലം
ചേലാർന്നെഴും മൃഗമദാരവരാമയശ്രീ-
കോലും കരാത്തഭുജഗാംഗദകങ്കണാഢ്യം, ൪൨

ദന്തീന്ദ്രചർമ്മമയമാമുടുത്തതിന്മേൽ
ചന്തംമികും ഭുജഗമേഖലയാ ലസന്തം
വൃന്ദാരകാളി മുടിമേലണിയുന്ന തൃക്കാൽ-
ച്ചെന്താമരങ്ങളിലെഴും ഫണിനൂപുരാഢ്യം; ൪൩

കണ്ണോളമീക്ഷണസുഖം വിപുലാന്തകമ്പാ-
ഭണ്ഡാരമല്ലിതനയാധ്യുഷിതാങ്കഭാഗം
കൊണ്ടൊട്ടു നിന്ന മനസാ നിജമേവ ഭാഗ്യം
കണ്ടാനവൻ സുരധുനീകരശുദ്ധജാതം. ൪൪

കാണുന്നനേരം കടക്കണ്ണിണ ചരണതലേ
        വീണു കൂപ്പീടവേണം
മാണിക്യം മെയ്ക്കു ഭാസാം മുറുകമുറുക മാ-
        റത്തണച്ചാനതാംഗം

ഒന്നിച്ചുനന്ദിഭൃംഗിപ്രമുഖഗണങ്ങളൊടെ-
രങ്ങിടാഗ്രാന്തയാത്രാ-
സന്നാഹൈർദ്ദക്ഷിണാശാം പ്രതി ധൃതകുതുകം
ദക്ഷഹന്താ നടന്നു. ൩൧

ദൈത്യവൈരിപുരികൈലമാമലയിലാല-
യങ്ങളൊഴിയാതദാ
കേളിപൂണ്ടെഴുന്നെള്ളത്തൊടൊപ്പമൊരുമിച്ചു
യാത്രമുതിരും വിധൌ
സത്രമെന്നു പറയാവതോ സകലഭൂത-
ലോകപരിതോഷമെന്നെ-
ങ്ങനെരോത്തരമുദിതപാമരതലങ്ങളിലും ഭ്ര-
ലുങ്ങിയിതരശേഷവും. ൩൨

കുഡ്മളീകൃതകരാരവിന്ദമരികേ നി-
ഷേവതുടരും മഹാ-
സതാപനാം പരശുരാമനോടു മൃദുഹാസ-
സാന്ദ്രമുഖചന്ദ്രമാഃ
ഉൾത്തെളിഞ്ഞു ചില വാർത്തപേർത്തുമരുൾചെയ്തു-
മേതദന്തരം ജഗ-
ദ്ഭുതമൻപിനൊടു കേട്ടുമുമ്പർപതി കൊങ്ക-
ണക്ഷിതിമുപായയൌ. ൩൩

മദ്ധ്യകൊങ്കണരാജ്യമുഖ്യതജ്ജഗ-
ന്നാഥോ വൃഷേന്ദ്രസ്ഥദാ
ഗച്ഛൻ ഭാർഗ്ഗവദൃഷ്ടതേജസി ചിരാൽ
സംവാസകൌതൂഹലീ

തസ്യാഥ ഭൂമിതലേ തസ്ഥൗ ഭഗവാൻ
കർത്തും തദാകാംക്ഷിതം
തത്രൈവ സച്ഛായവൃക്ഷതോ വസതയേ
ദധ്യൗ ച മധുരഭാഷിണം. ൩൦

അന്യോന്യമത്ര നിജം മനോരഥമരി-
ഞ്ജത്യാഗതം മാനയൻ
മന്ദസ്മേരമുഖഃ സ്മരാരിഭഗവാൻ
മിത്രം സരോജേക്ഷണം
ധന്യം തക്ഷ നിയുജ്യ വാസവിധയേ
ചക്രേ ച തക്ഷാസ്ഥയാ
വന്ദ്യപ്രാഭവവാസിതേന വസതിം
ജ്യോതിർമ്മയേനാത്മനാ. ൩൧

ഭൂയോ വിചിന്ത്യ ജഗതാം പതിർമ്മോഹരാജം
പ്രായോ ഗുണാമനുജീല്യകൃതദേവബാധം
മായാവിഹീനമതിമിച്ഛ പരേണ പുംസാ
ശ്രേയോഗുണായ വിദധേ നടവേ നിവാസം. ൩൨

അംബാകൃതം ഘനകൃപാർദ്രകടാക്ഷലീലാ-
സംവാദരീതിമുപലഭ്യ ജഗദ്ധിതാർത്ഥീ
അമ്പോടെഴുന്ന പുരതോ ജനകസ്യ ചക്രേ
ലംബോദരസ്സ ഭഗവാൻ വസതിം പ്രസാദീ. ൩൩

ദേവാസുരപ്രണതപാദയുഗാ തദാനീം
സേവാകൃതാമഭിമതാർപ്പണകല്പവല്ലീ
ദേവീ ശിവപ്രണയിനീ ദയിതസ്യ പശ്ചാ-
ദാവാസമമ്പൊടു ചകാര നഗേന്ദ്രകന്യാ. ൩൪

മല്ലീബാണാരി നീണാളുവിദിതവിരഹം
    പൂണ്ടുപൂണ്ടോമലിക്കം.
മല്ലാർകൊങ്കള്ളുന്നിന്നതീടിന ഘുസൃണരജോ-
    വാസിതാശാന്തരാളാം. ൩൬

ഉള്ളേറീടും കൃപാകന്ദളമമിഴുമപാം-
    ഗശ്രീയാ വിശപ്ലാജാ-
മെല്ലാക്കന്നല്ലതേ ചേർത്തരുളിന പരമാ-
    നന്ദനിഷ്യന്ദരൂപാം
മല്ലാർകേളീസരോജാഞ്ചിതകരകമലാം
    കൈവണങ്ങി ത്രിലോകീ-
കല്യാണീം കണ്ടുകണ്ടെപ്പൊഴുമഖിലജനാ
    മേൽക്കുമേലഭ്യനന്ദൻ. ൩൭

ലീലാമേഷേണ മുന്നാളുരചിതമതമാ-
    ത്താനുമുല്ലാസ്യ തിക്കം-
കൈലാസേ ചേർന്നു ദേവ്യാ ഹിമഗിരിസുതയാ
    കൊങ്കണേഷ്വാണിഹാരേ
ത്രൈലോക്യാനുഗ്രഹാർത്ഥം മുനിജനാധിഷണോ-
    ചൂതവാടീവസന്തം
നീലഗ്രീവം വസന്തം ദൃഢക്കലമണി സേ-
    വിച്ചു പുക്കു സമീപേ. ൩൮

അക്കാലം കേരളക്ഷ്മാപതി വിമലഗുണ-
    ശ്രേണി കൊണ്ടൊത്തനാമ-
പ്രഖ്യാതിയ്യൊത്തു രാജ്യത്തിന്ന വിധിവദുപാ-
    ദായ വർണ്ണാശ്രമാണാം

രക്ഷാകൃത്യം ഉപോന്നാം വയസി പരിണതേ
    മന്ത്രിവിന്യസ്തതന്ത്രോ
മുഖ്യാഭോഗാം തപസ്യാകൃതമതിരമലാം
    പ്രാപ ശ്രീശൈലഭൂമിം ൮

കളങ്കഹീനം വൃഷരാജമഗ്രേ
തെളിഞ്ഞ മൂർത്തിത്രിതയഞ്ച സാക്ഷാൽ
വിളങ്ങുന്ന ഭക്ത്യാ ഗിരിജാഞ്ച മോഹം-
കളഞ്ഞുപര്യാലോകിതവാൻ മനീഷീ ൯

    ദക്ഷിണകൈലാസഗതോ
ലക്ഷിതകൈലാസഭാരകോല്ലാസഃ
    പാതകിലോകപരോക്ഷഃ
പാതു മഹോരക്ഷശ്ചിരായ ഫാലാക്ഷഃ. ൧൦

കൈലാസസ്ഥം യയാചേ പരശിവമപമി-
    ത്യ സ്വയം ഭക്തചിത്തൈ-
ശ്ശ്രീരാമോ ജാമദഗ്ന്യസ്ത്വിഹ വൃഷപുരേ
    കേരളക്ഷോണിഹാരേ
ജ്യോതിർല്ലിംഗം തദംശം കൃതവസതി ജഗ-
    ന്മണ്ഡലാനുഗ്രഹാർത്ഥം
വന്ദേ സർവ്വാത്മനാ പർവ്വതവരതനയാ-
    സന്നിധാനപ്രസന്നം. ൧൧

പഞ്ചാനനാബ്ജഹംസ! ഭക്തജനതാ-
    ദോഷാപഹതിപ്രത്യൂഷ!
സന്താപാവാസസരിൽപതേ! കുവലയ-
    പ്രാകാശ്യശീതദ്യുതേ!

സത്യാവസ്ഥിതിസാരസോത്ഭവ! സദാ-
ലംബാംബരാസ്കാദ്ദശാം
സ ത്വം കാമപി കാമദാനഗിരിശ!
ശ്രേയഃശ്രിയം കല്പയ. ൧൭

സുവർണ്ണമകുടീഭദ്രാമക-
രഭോഗത്തിൽ കണ്ഠലേ
നിവീതവനമുണ്ഡമാല്യി ധൃ-
തപീതചർമ്മാംബരേ
ഗദാംബുജകപാലശൂലദ്യു-
തി ധാരി ലിയേ സുസം-
ഗതേ ഹ്യുദ്ഗുണേശസ്വരൂപിണി
വൃഷാകപായിപ്രിയേ. ൧൮

ദേവി! ത്രൈലോക്യരക്ഷാകലിതവൃഷപുരാ-
വാസലീലായിതേ! ശ്രീ-
പാദാബ്ജം ദക്ഷിണേന മാഹിഷമകുടപാ-
ഷാണേഷ്വാതാതിശോണം
അന്യച്ച പ്രേമകോപപ്രണതഹരജടാ-
ഘട്ടനോത്സർപ്പിഗംഗാ-
പാഥോബിന്ദുക്ഷിതാഞ്ചന്ത്യസി പരമശിവ-
പ്രാണനാഥേ! സമിന്ധാം. ൧൯

ഇത്ഥം നിരന്തരമനന്യമനന്തരായം
ഭക്ത്യാ നിഷേവണമശേഷവിഭോർവ്വിശേഷാൽ
നക്തന്ദിവം വിദധദസ്തമിതാന്യഭാവ-
സ്തസ്മിന്നുവാസ സ ഉ രാജവൃഷോ വൃഷാദ്രൗ. ൨൦

ധ്യായൻ ബ്രഹ്മസ്വരൂപന്താമൊരുപൊഴുതു പരാ-
നന്ദപീയൂഷമൂടേ
പായംപായം പയോജദ്യുതി നയനപുടം
കൈചേറടച്ചോരു നേരം
മായംകൈവിട്ടു സാക്ഷാൽപരമശിവനെഴു-
ന്നള്ളി മുല്പാടു ഭക്തി-
പ്രാചുര്യ്യാനന്ദമൂർഛാപ്ലുതകരമുകുളം
പാർത്ഥിവന്തം ബഭാഷേ:— ൧൩

“പുണ്യാബ്ധേ! കേരളക്ഷോണിപ! തവ കുശലം
വർത്തതാം കർമ്മഭൂമൗ
നന്നായ്പാലിച്ചു ധർമ്മസ്ഥിതിമതിമഹതീം
ചേർത്തു ഭാഗ്യാംബുരാശേ!
ധന്യാൽ കൈലാസശൈലാദപി കലയ മഹാ-
സ്ഥാനമേതൽ പ്രിയം മേ
പൊന്നിൻപ്രാസാദസാലാദിഭിരഭിനവമ-
ത്യുജ്ജ്വലം കല്പയേഥാഃ. ൧൪

സത്യം മറെറാന്നു ചൊല്ലാം നൃവര! തവ കുലേ
ജാതനാം മേലിലസ്സൽ-
ഭക്തോ രാജർഷി ഭൂമണ്ഡലപതി ശതശോ-
മാഭിധാനോ മഹീയാൻ
അത്രൈവ ശ്രോണിഭാഗേ പുകൾപെരുകിന ചെ-
ല്ലൂരനാഥാഗ്രഹാരേ
കൃത്വാ ബിംബപ്രതിഷ്ഠാം മമ പരമപദം
ദാസ്യതേ വംശജാനാം. ൧൫

എന്നാലുദഗ്രമദനഗ്രഹപാത്രമേററം
ധന്യം ഭവിഷ്യതി ഭവൽകുലമായുഗാന്തം”
എന്നങ്ങുദീര്യ വിരരാമ യതീന്ദ്രവേഗാ-
ലന്നേരമേ നരവരൻ നയനാശ്രുധാരാ. ൧൯

ആനന്ദാശ്രുകൌതൂഹലഭരിതമനാ
മാനവേന്ദ്രസ്സദാനീം
നാനാരത്നോപലാപാദിതസകലമഹാ-
സാലമാലാഭിരാമം
സ്ഥാനത്തിൽ സർവ്വലോകാർച്ചിതമമലസരോ-
ഗോപുരദ്വാരഹർമ്മ്യാ-
സ്ഥാനപ്രാസാദസന്മണ്ഡപതിലസിതം
കല്പയാമാസ രാജാ. ൨൦

മേരുമേറിന പൊന്നതിൽക്ക പുരമേ
കൈവല്യവർത്മോപമം
ചാലത്തീർത്തനഘം പ്രദക്ഷിണമഹാ-
മാർഗ്ഗം നൃപഗ്രാമണീഃ
ചേലന്യം പ്രമദാവലിക്കൊരു നിവാ-
സം നീളെ വിദ്യോതിതം
ബാലാരിഷ്ടവനൊപ്പമുച്ചമധിസദനം
ചക്രേ തദത്യന്തരം. ൨൧

അത്യന്താശ്ചര്യമായ് തീർത്തഴകിയവൃഷഭ-
ക്ഷേത്രമുർവ്വീപതിന്നാ-
മുത്തംസം തീർത്ഥവാരാ മണികലശസഹ-
സ്രാഹിതെന്നാഭിഷേകം

ബലോദ്യോഗം വിധാസ്യൻ ഝടിതി ഭഗവതാ-
മാനപൂർവ്വേണ സർവ്വം
കർത്തവ്യം വാസ്തുശുദ്ധ്യാദികമൃഷിസദസാ
കാരയാമാസ ധീമാൻ. ൬൨

ഗദ്യം ൯:— തത്ര ച കേഷുചിൽ പ്രാസാദശുദ്ധ്യാദി-
ശുദ്ധികർമ്മസമഗ്രവിധാനൈകതാനേഷു പരേഷു വിവി-
ധഹോമസ്തോമജോഹൂയമാനസമിദ്ധവിസ്സമിദ്ധവീതി-
ഹോത്രധൂമലേഖാസൌരഭീഭിർഘ്രാണസന്തർപ്പിതസ-
കലസാധുലോകേഷു ദിവാനിശം പ്രവർത്തമാനേഷു പുന-
രന്യേഷു സപ്തനദീയമുനാപ്രയാഗഗോദാവരീഗോകർണ്ണക-
വേരകന്യാകലശവതീതീർത്ഥപാപനാശിനീദക്ഷിണഗംഗാ-
ചൂർണ്ണീഫാൽഗുനവല്ലപലതാമ്രപർണ്ണീധനുഷ്കോട്യാദിപു-
ണ്യതീർത്ഥജലാനി നിജദിവ്യാത്മഭാവേനൈവ നിർവ്യാജം
സമാനീയ യഥാവിധി വിഹിതനിർമ്മാണസംസ്കാരേ മുക്താ-
ഫലശൂലമുക്താവിതാനമണ്ഡിതേ കലശമണിമണ്ഡപേ സ-
മന്തതോ നിരന്തരനിഹിതാസു ശാതകുംഭകുംഭീഷു ജലിപൂ-
രയത്സു ചതുരമിതരേഷു ദേവതാശക്ത്യാവാഹനപ-
ഞ്ചോപഹാരനൈവേദ്യസമർപ്പണാദികർമ്മകർമ്മഠേഷു മു-
നിപരിവൃഢേഷു ഗളിതഭേരീമദ്ദളകാഹളശൃംഗശംഖശം-
ഖനിസ്സ്വാനപുരസ്സരവാദ്യനിധാനാന്തരിതചാരിതാന്ത-
രേ പരിഭൂഷ്ടപരമേഷ്ഠിമുഖചതുഷ്ടയോദീര്യമാണനിഗമ-
ഘോഷേ വല്മീകജന്മസത്യവതീതനയവ്യാക്രിയമാണരാ-
മായണമഹാഭാരതേ സകലഭക്തലോകസങ്കീർത്ത്യമാന-
ശിവനാരായണഹരിഹരാദിനാമോച്ചാരണോച്ചാടിത-
ദുരിതജാതേ വാചസ്പതിഷ്വണ്മുഖസമ്യങ്നിരൂപിതേ സുമു-

ദ്ദത്തേൻ നിർമ്മലന്ത്വമകരന്ദശോഭാംബുഭിരഭിഷിക്തം വികച-വിചകിലമാലതീമല്ലികാപുരസ്സരവികസന്തകുസുമമാ-ലാലംകൃതം ജാജ്വല്യമാനമണിദീപമാലാപ്രകാശപോഗ-ലാഭോഗം ഭഗവതാംത്രിതയം മുകുളിതപാണിപുടാസ്സക-ലലോകാ ഭഗവൽഗ്രഹാന്നിർഗ്ഗാണമഭ്രാക്ഷുഃ.

ശ്രീയോഗേശാനനേകാൻ ബഹുധനമതിതാൻ
    ദേവസാൽകൃത്യ ഭക്ത്യാ
ഭേദ്യാൻ കല്പിച്ചു മേലേ മഹിമപെരിയ നാ-
    നോപഹാരാന്തരാൻ
നക്തം ദേവർഷിസേവാസമുചിതമൊരു പൂ-
    ർവോത്സവം കല്പയിത്വാ
പ്രത്യേകം ഭാഗ്യലക്ഷ്മീവസതി ഭഗവതാം
    പ്രീതിമേററം പ്രപേദേ. ൬൨

പുഷ്പാരാമങ്ങളും തീർത്ഥമണമിളകിന മാ-
    ലാർപ്പണാർത്ഥം സമന്താ-
ദ്യോഗേ ശില്പചിത്രാം വ്യതനുത പടലീം
    വിഷ്ണുദാസാലയാനാം
കല്പിച്ചാൻ ചാല നാലാശകളിൽ വിധിനിഷേ-
    ധപ്രവൃത്ത്യൈ ധൃതപ്രാ-
ഗല്ഭ്യം ഭാവിഞാതിം ഭൂസുരവരഭവനാ-
    നാമസൗ ഭാസുരാണാം. ൬൩

അഗ്രേ കണ്ടു വൃഷാണാം പരിവൃഢനുകൊ-
ണ്ടും വൃഷക്ഷേത്രമെന്നും
തെക്കുംകൈലാസമെന്നും ത്രിപുരവിജയിനോ
നിത്യസാന്നിദ്ധ്യയോഗാൽ
ചൊൽക്കൊണ്ടീടും ശിവശ്രീപുരമിതി ശിവപേ-
രൂരിതെന്നും വിശേഷാ-
ലുൽകൃഷ്ടം ക്ഷേത്രമത്യുത്തമമഹിമ ഇലോം
പപ്രഥേ തൽ പൃഥിവ്യാം. വൃ ൭

തെക്കൈലനാഥോദയം പ്രബന്ധം
സമാപ്തം.



# തെങ്കൈലനാഥോദയം.

## ടിപ്പണി.

പദ്യം ൧. ചമ്പൂപ്രബന്ധങ്ങളിലെ പതിവനുസരിച്ച് സുഹൃത്സംഭാഷണരൂപേണ കഥാവസ്തുവിനെ നിർദ്ദേശിക്കുന്നു:— വിലാസസല്ലാപം = നേരമ്പോക്കു പറയൽ. നിയതം = നിശ്ചയമായും. ഭക്തിഭാജാം = ഭക്തിയുള്ളവർക്ക്. വിധേയഃ = വശ്യനാണ്. നാലാ . . . ധേയഃ = നാലു വേദങ്ങളുടെ പൊരുളായി ത്രി . . . നാഥഃ = ത്രിലോകനാഥനായ, പാർവ്വതീഭാഗധേയം = ശിവൻ, കൈലാസാൽ = കൈലാസത്തിൽനിന്ന്. ദേവീ . . . ഹിതഃ = ദേവിയോടും പരിവാരങ്ങളോടും കൂടിയവനായി, ജാമദഗ്ന്യ = ജമദഗ്നിപുത്രന്റെ (പരശുരാമന്റെ) കോഷ്ഠേ = കോട്ടത്തിൽ. വൃഷ . . . വാസം = വൃഷപുരത്തിൽ (തൃശ്ശിവപേരൂരിൽ) ഉള്ള വാസം. ഏതൽപ്രമാണം = ഇതിനു പ്രമാണമാണ്. ഭക്തന്മാർക്കധീനനാണ് ശിവൻ, പരശുരാമനെവേണ്ടി കൈലാസത്തിൽനിന്ന് പോന്ന് വൃഷപുരത്തിൽ വാസം ചെയ്തത് ഇതിനു തെളിവാണ്. ഉത്തരാർദ്ധത്തിൽ ഈ പ്രബന്ധത്തിലെ കഥാവസ്തുവിനെ സംക്ഷേപിച്ചിരിക്കുന്നു. പാർവ്വതീഭാഗ്യത്താൽ ലഭിച്ച ദേവനെ ഭാഗ്യരൂപനായിത്തന്നെ കല്പിച്ചിരിക്കയാൽ ഭേദകാതിശയോക്തി അലങ്കാരം. വൃത്തം സ്രഗ്ദ്ധരാ. "ഏഴേഴായ് മൂന്നു ഖണ്ഡം മരഭനയയയം സ്രഗ്ദ്ധരാവൃത്തമാകും." [വൃഷപുരം എന്ന സ്ഥലനാമം സിദ്ധിച്ചതെങ്ങനെ എന്നു പ്രബന്ധാന്ത്യശ്ലോകത്തിൽ പറയും.]

൩. പ്രതിപാദ്യമഹിമാതിശയത്താൽ പ്രബന്ധത്തിനുള്ള ഗുണപൌഷ്കല്യത്തെ ഉപന്യസിച്ച് സദസ്സിനെ പ്രരോചനം ചെയ്യുന്നു:—വാർകോലും കേരള . . . . . . . . . . . . . . . . . . . . . . സംഭാവനീയം=മഹിമയുടെ കേരളക്ഷ്മയിലുള്ള വൃഷമഹാക്ഷേത്രത്തിലെ (തൃശ്ശിവപേരൂർ വടക്കുനാഥക്ഷേത്രത്തിലെ) മൂലപ്രതിഷ്ഠയുടെ മാഹാത്മ്യോല്ലാസംകൊണ്ടു കല്ലോലിതം (സഞ്ജാതകല്ലോലം) ആയ പരമശിവയാൽകം ഹേതുവായിട്ടു സംഭാവനീയം (മാനനീയം) ആയ. ചിത്രം=അത്ഭുതമായ. ശ്രുതനയചരിതൈഃ=പരശുരാമന്റെ ചരിത്രങ്ങളെക്കൊണ്ട്. അതിശ്ലാഘനീയൈഃ=ഏറ്റവും ശ്ലാഘ്യങ്ങളായ (ശ്രുതനയചരിതൈഃ എന്നതിന്റെ വിശേഷണം). മോഹധ്വാന്തപ്രകാശം=മോഹാന്ധകാരത്തിനു വെളിച്ചമായ. വിപദുദധിതരിത്രം=വിപത്താകുന്ന സമുദ്രത്തിനു കപ്പലായ. നവീനം=പുതിയ. പ്രബന്ധം=പ്രബന്ധത്തെ (നീ കേട്ടുകൊൾക എന്നതിനോടു യോജന) തൃശ്ശിവപേരൂർ പ്രതിഷ്ഠയുടെ മാഹാത്മ്യാതിശയംകൊണ്ടു തിരതല്ലുന്ന പരമശിവപ്രേമം നിമിത്തം മാനനീയവും പരശുരാമന്റെ ചരിത്രങ്ങളാൽ വിചിത്രവും മോഹാന്ധകാരത്തെ നീക്കുന്നതും ആപത്സമുദ്രത്തെ കടത്തുന്നതുമായ പുതിയ പ്രബന്ധത്തെ, ഹേ തോഴ, നീ കേട്ടാലും. മോഹത്തെ ധ്വാന്തമായും പ്രബന്ധത്തെ ആ ധ്വാന്തമകറ്റുന്ന പ്രകാശമായും, വിപത്തിനെ ഉദധിയായും പ്രബന്ധത്തെ ആ ഉദധി കടത്തുന്ന കപ്പലായും രൂപണംചെയ്കയാൽ പരമ്പരിതരൂപകം.

൪. കഥാരംഭത്തിനു മുമ്പ് കവി മാടമഹീപതിയുടെ ആജ്ഞയാലാണ് പ്രബന്ധം നിർമ്മിക്കുന്നതെന്ന് ഉപോൽഘാതരൂപേണ പറവാൻ ഭാവിച്ച് ആദ്യം കൊച്ചിരാജധാനിയെ വർണ്ണിക്കുന്നു:—കല്യാണശ്രീ തഴച്ചും. . . . . . . വൈരാകരാണാം=മംഗലകാന്തിയെഴുന്ന ഭൂഷണങ്ങളുടെ ഖ

ലംകൊണ്ടു പ്രൌഢന്മാരായ വൈരികളെ ഞെരുക്കിയവരായ, ഉല്ലോലഭ്രൂ . . . . . . നൃത്താന്തരാണാം=ഇളകുന്ന പുരികക്കൊടിയാകുന്ന നടിയാൽ നടിക്കപ്പെട്ട ഭൂമിപരിപാലനമാകുന്ന നൃത്തത്തിന്റെ ഭേദങ്ങളോടു കൂടിയവരായ, ചൊല്ലേറും കീർത്തി . . . . . ജഗതാം=ചൊല്ലേറുന്ന കീർത്തിസമൂഹങ്ങളാൽ ജഗത്തുകളെ ധവളീകരിച്ചവരായ (എല്ലാം മാടധാത്രീപതീനാം എന്നതിന്റെ വിശേഷണം). ഭൂമൌ=ഭൂമിയിൽ. വെല്ലുന്നു=ജയിക്കുന്നു. കാപി=ഒരു. കലപൂഃ=കലരാജധാനി. മാടധാത്രീപതീനാം=കൊച്ചിരാജാക്കന്മാരുക്ക്. ഉല്ലോലഭ്രൂനടീത്യാദി വിശേഷണത്തിൽ പുരികക്കൊടിയെ നടിയായും ധരണീപരിത്രാണത്തെ ആ നടിയുടെ നൃത്തമായും കല്പിച്ചിരിക്കുന്നു. ഇതിൽനിന്നു ഭൂമിപരിത്രാണം അവർക്കു ലീലാമാത്രസാദ്ധ്യവും കേവലം ഒരു ലീലപോലെ ക്ലേശരഹിതവുമാകുന്നു എന്നു സിദ്ധിക്കുന്നു. പരമ്പരിതരൂപകം അലങ്കാരം.

ഗദ്യം ൫. അസ്തി ഖലു=ഉണ്ടു്. സമസ്ത . . . . . . മഹിതാസ്പദം=എല്ലാ ഭുവനങ്ങളിലുമുള്ള വിസ്താരംകൊണ്ടു നിസ്തുലയായ പ്രശസ്തിക്കു (പ്രശംസാവചനത്തിന്നു) മഹിതമായ ആസ്പദമായിരിക്കുന്ന. ഭൃഗു . . . . . . കല്പിതം=ഭൃഗുവംശത്തിനു അലങ്കാരഭൂതനായവനാൽ (പരശുരാമനാൽ) കല്പിക്കപ്പെട്ട. കേരളക്ഷോണീഭാഗേ=കേരളഖണ്ഡത്തിൽ. നിരന്തരോൽ . . . . . . . . . . . മണ്ഡലാനാം=നിരന്തരമൊക്കെയും ഉൽഗമിക്കാരിലമായ കീർത്തിയാകുന്ന മൌക്തികച്ചൂറ (മുത്തുമണിനിര) കൊണ്ടു എല്ലാ ജഗന്മണ്ഡലങ്ങളെയും മൂടിയവരായ. പ്രചണ്ഡ . . . . . . ഗർവ്വസർവ്വസ്വാനാം=പ്രചണ്ഡം (ഉഗ്രം) ആയ ഭുജദണ്ഡിയും (ഭുജബലാഡംബരം) കൊണ്ടു കർണ്ണൻ, കിരീടി (അർജ്ജുനൻ), കാകുൽസ്ഥൻ (ശ്രീരാമൻ), കാർത്തവീര്യൻ മുതലായ വീരപുരുഷന്മാരുടെ ഗർവ്വം മുഴുവൻ കവർന്നവരായ. നിര

തിശയ ...... ജ്വാലാവലിഭിഃ = എതിരില്ലാതെ അത്യന്തം ജ്വലിക്കുന്ന പ്രതാപാഗ്നിയുടെ ജ്വാലാസമൂഹങ്ങളെക്കൊണ്ട്. അവലീഢ ..... ശലഭാനാം=ശത്രുസൈന്യങ്ങളാകുന്ന പാററകളെ നശിപ്പിച്ചവരായ. വിപുലപ്രഥന ..... ശീൎവ്വിശേഷാണാം=വിസ്തൃതമായ. പ്രഥനത്തിൽ (യുദ്ധത്തിൽ) വിതന്യമാനമായ (ചെയ്യപ്പെടുന്ന) വരദാനം (ഔദാൎയ്യദാനം)കൊണ്ടു സമ്പാദിക്കപ്പെട്ട ഔദാൎയ്യഫലങ്ങളാൽ സംഹൃഷ്ടം (ഉന്മിഷിതം) ആയ മനസ്സാരത്തോടു (മനോവൃത്തിയോടു) കൂടിയ സുമനഃശ്രേണങ്ങളാൽ (ദേവസ്ത്രീഗണങ്ങളാൽ) നിത്യമായി ഗായപ്പെടുന്ന സ്തുത്യങ്ങളായ ആശീൎവ്വാദവിശേഷങ്ങളോടു കൂടിയവരായ. മന ...... പ്രദീപാനാം=മനുവംശത്തിനു മണിവിളക്കുകളായ. മാടധാത്രീഭൃതാം=കൊച്ചിമഹാരാജാക്കന്മാൎക്ക്. വിശ്വ ... ഭോഗാ=വിശ്വത്തെ വിസ്മയിപ്പിക്കുന്ന ആഭോഗത്തോടു (പരിപൂൎണ്ണതയോടു) കൂടിയ. കൊച്ചിനിനാമ=കൊച്ചി എന്ന പേരായ. കുലരാജധാനീ=വംശരാജധാനി. 'ഉല്ലോലകല്ലോലകല്പിത' എന്നതുവരെ കോളക്ഷോണിഭാഗത്തിന്റെ വിശേഷണം. 'നിരന്തരോദ്ഗത' എന്നുതുടങ്ങി 'മനുകുലമണിപ്രദീപാനാം' ഇത്യന്തം മാടധാത്രീശ്വരന്മാരുടെ വിശേഷണം. 'വിപുലപ്രഥനേ'ത്യാദിവിശേഷണത്തിനു യുദ്ധത്തിൽ മരിച്ചു വീരസ്വൎഗ്ഗം പ്രാപിക്കുന്ന വീരന്മാരെ ദേവസ്ത്രീകൾ ഭൎത്താക്കന്മാരായി വരിക്കയും ആ ഭൎത്തൃലാഭത്തിനു കാരണമായ കൊച്ചിമഹാരാജാക്കന്മാരെ അവർ ആശീൎവ്വദിക്കയും ചെയ്യുന്നുവെന്നു താൽപൎയ്യം. വിശേഷണങ്ങളെക്കൊണ്ടു മഹാരാജാക്കന്മാരുടെ നിസ്സീമമായ കീൎത്തി, ഭുജപരാക്രമം, പ്രതാപം, ധൎമ്മയുദ്ധസ്ഥൈൎയ്യം, ധൎമ്മനിഷ്ഠ എന്നിവ വൎണ്ണിക്കപ്പെട്ടിരിക്കുന്നു.

൨. സുരാലയസ്യ=സ്വൎഗ്ഗത്തിന്റെ (അമരാവതിയുടെ) ഉജ്ജയിനീ=ജയശീലയായ. വിഭൂത്യാ=ഐശ്വൎയ്യംകൊ

ഞ. ഖലൈഃ = ശത്രുക്കളാൽ. അയോദ്ധ്യാ = എതിർക്കപ്പെടുവാൻ കഴിയാത്തതായ. മധുരാ = മനോഹരയായ വിശാലാ = വിസ്താരമുള്ളതായ. വിരാജതേ = ശോഭിക്കുന്നു. ഭോഗവതീ = ഭോഗങ്ങൾ (സുഖോപകരണങ്ങൾ) ധാരാളമുള്ളതായ. സാ ഇയം = ഇന്നത്താൻ. യാ = യാതൊരു കൊച്ചി രാജധാനി. ശ്രിതാ ഇവ = ആശ്രയിക്കപ്പെട്ടതോ എന്നു തോന്നുംവണ്ണം. സംഭൂയ = ഒന്നിച്ചു ചേർന്നിട്ട്. മഹാപുരീഭിഃ = മഹാപുരികളാൽ. ഐശ്വര്യംകൊണ്ട് അമരാവതിയെ ജയിക്കുന്നതും (ഉജ്ജയിനി) ശത്രുക്കൾക്കെതിർപ്പാൻ കഴിയാത്തതും (അയോദ്ധ്യ) മനോഹരവും (മധുര) വിസ്താരമുള്ളതും (വിശാല) സുഖോപകരണങ്ങൾ തികഞ്ഞതും (ഭോഗവതി) ആയ കൊച്ചി രാജധാനി മഹാപുരികളാൽ ഒന്നിച്ചു ചേർന്ന് ആശ്രയിക്കപ്പെട്ടതോ എന്നു തോന്നുമാറ് ശോഭിക്കുന്നു. ഉജ്ജയിന്യാദിപദങ്ങൾ പ്രകൃതാർത്ഥനിഷ്ഠാദനാനന്തരം പ്രകൃതസംബന്ധിയായിട്ടല്ലാത്ത പുരിവിശേഷാർത്ഥത്തെ കൂടി സൂചിപ്പിക്കുന്നതിനാൽ മുദ്രാലങ്കാരം. അതിനെ അവലംബിച്ച ഉൽപ്രേക്ഷാലങ്കാരവും. സുരാലയം സ്വർഗ്ഗത്തിലെ നഗരിയും ഭോഗവതി പാതാളത്തിലെ നഗരിയും ഉജ്ജയിനി, അയോദ്ധ്യ, മധുര, വിശാല എന്നിവ ഭൂമിയിലെ പ്രസിദ്ധനഗരികളുമാകുന്നു. അവയെല്ലാം ഒരുമിച്ചുവന്നു കൊച്ചിനഗരിയെ ആശ്രയിക്കുന്നതായി ഉൽപ്രേക്ഷിച്ചിരിക്കയാൽ കൊച്ചിക്ക് ത്രൈലോക്യമഹാനഗരികളേക്കാൾ ഉൽകർഷാതിശയം സിദ്ധിക്കുന്നു. വൃത്തം ഉപേന്ദ്രവജ്ര. 'ഉപേന്ദ്രവജ്രാസ്യ ജതം ജഗംഗം'

ന്നു. മനു ..... ദീപേഷു = മനുവിന്റെ വംശത്തിനു മണിവിളക്കുകളായ. തത്പുര്യാം = ആ പുരിയിൽ. ജാതാഃ = ഉണ്ടായി. മഹിത ..... ധാമനഃ = പൂജിതങ്ങളായ ഗുണങ്ങൾക്ക് ആശ്രയഭൂതന്മാരായ. രാമ .... ധാമനഃ = രാമവർമ്മാ എന്നു പേരായ. പ്രതി .... സിംഹാഃ = ശത്രുക്കളാകുന്ന മത്തഗജവീര

ആഖണ്ഡലസംബന്ധം=ഇന്ദ്രനോടും സംബന്ധം ചെയ്യപ്പെട്ട. പ്രാഭവാസിൽ=ഉണ്ടായി ആ വീരകേരളമഹാരാജാവ് ശത്രുക്കളോടു യുദ്ധത്തിനായി തൃശ്ശിവപേരൂരിൽ എഴുന്നള്ളിയ കാലത്ത് ഒരു ശിവരാത്രി മഹോത്സവം ഉണ്ടായി.

൧൮. വീരാണാംമണി=വീരന്മാരിൽവെച്ചു രത്നമായ, ദിവ്യോത്സവേ=ദിവ്യമായ ഉത്സവത്തിൽ. അസൌ=ഇദ്ദേഹം. ശ്രീ . . . . . . . . . . . . . . . . . . ന്തരം=ഐശ്വര്യമേറിയ ദേവസ്ത്രീകളുടെ കോലാഹലങ്ങളാൽ ദിഗന്തരങ്ങളെ മുഴക്കമാറ് (ചെയ്ത് എന്ന ക്രിയയുടെ വിശേഷണം). ഗൌരീ . . . . . . ചന്ദ്രം=ശ്രീപാർവ്വതിയുടെ നേത്രങ്ങളാകുന്ന ചകോരങ്ങൾക്കു ശരൽകാലപൂർണ്ണചന്ദ്രനായ, പ്രണമ്യ=നമസ്കരിച്ചിട്ട്. പ്രഭും=സ്വാമിയെ (ശിവനെ). വൃഷാലയേ=തൃശ്ശിവപേരൂരിൽ. സഹൃദയൈഃ=സഹൃദയന്മാരോട്. ശ്രീവീരകേരളമഹാരാജാവ് ദേവിമാരുടെ കോലാഹലങ്ങളാൽ ദിഗന്തരങ്ങളെ മുഴക്കിക്കൊണ്ട് ദിവ്യമായ ആ ശിവരാത്രിമഹോത്സവത്തിന്ന് ചെന്ന് സഹൃദയന്മാരോടു മേളിച്ച് തൃശ്ശിവപേരൂരിൽ വസിച്ചു.

൧൯. വാഗ്മിവിദ്ഗുണ വിദ്വ . . . . . . . . . . . . . . . . . . മാഹാത്മ്യം=നല്ല പാണ്ഡിത്യശക്തിയുള്ള വിദ്വജ്ജനങ്ങളാൽ പറയപ്പെട്ട തെക്കൈലനാഥപ്രഭാവത്തിന്റെ ശോഭനമാഹാത്മ്യത്തെ. പ്രകടിതരുചി=പ്രകാശിതമായ രുചിയോടുകൂടിയവനും (ശ്രീ വീ). പ്രസന്നാന്തരാത്മാ=പ്രസാദിച്ച മനസ്സോടുകൂടിയ, ധീമാൻ (സഃ)=ബുദ്ധിമാനായ അദ്ദേഹം, അല്പസ്മിതം=മന്ദസ്മിതം, അഖിലസദസി=എല്ലാവരും ചേർന്ന സഭയിൽവെച്ച്, ചെല്ലൂര . . . . . . . . . . . . പാത്രം=ചെല്ലൂരനാഥന്റെ (പെരിഞ്ചെല്ലൂരപ്പന്റെ)യും പൂർണ്ണത്രയീശന്റെ (തൃപ്പൂണിത്തുറയപ്പന്റെ)യും ശ്രീമത്തായ കാരുണ്യത്തിന്ന പാത്രമായ, കവിഃ=കവിയോട്. ആദിഷ്ടവാൻ=കല്പിച്ചു. പഥ്യവാചാ=പഥ്യരൂപേണയുള്ള വാക്ക

ക്കുള്ള (ധരിത്രീദേവിവിശേഷണം). യഥാസ്ഥാനം=സ്ഥാനം തെറ്റാതെ. അദ്രിപ്രവരൈഃ=മഹാദ്രികളോട്. തുല്യം=തുല്യമായി. അത്ഭുതമഹിതം=ആശ്ചര്യംനിറഞ്ഞ. ചരിതം=ചരിത്രം. പിന്നെ ഹിരണ്യാക്ഷൻ ഭൂമിയെ ചുരുട്ടിയെടുത്തു സമുദ്രത്തിലൊളിച്ച കാലത്തു വരാഹമായവതരിച്ച ഭൂമിയെ തേറ്റമേലെടുത്ത് പൂർവ്വസ്ഥാനത്തു വെച്ച് ഉറപ്പിച്ച കഥയും ഞങ്ങൾ കേട്ടിട്ടുണ്ട്. ഭക്ത . . . . മണി=ഭക്തന്മാർക്ക് ശിരോമണിയായ. ഭവന്=ആയില്ല. ഹിരണ്യ . . . . ശിപു=ഹിരണ്യകശിപു. മഹാസുരൻ=മഹാദൈത്യൻ. തസ്യ യോദ്ധാക്കാം ദേഹത്തിന്റെ അങ്കം(മടി) കൂടാതെ (ക്രി. വി). ഉദഞ്ചിതഃ=ഗർവ്വിതമാനസനായി. നരസിംഹാത്മാ=നരസിംഹരൂപനായിട്ട്. നഖാഗ്രൈഃ = നഖമുനകൾകൊണ്ട്. ഉഗ്രൈഃ=ഭയങ്കരങ്ങളായ (നഖാഗ്രവിശേഷണം). ജഗത്സു=ലോകങ്ങളിൽ. പിന്നെ ഹിരണ്യകശിപുവിന്റെ വാഴ്ചക്കാലത്തു നരസിംഹമായവതരിച്ച് അവനെ നഖങ്ങളെക്കൊണ്ടു ദേഹം കീറിക്കൊന്ന് ഭക്തരെ ആശ്വസിപ്പിച്ച കഥയും ഞങ്ങൾ കേട്ടിട്ടുണ്ട്. മഹാബലിയായ=ആ ഭവാൻ. മഹാ . . . . . . . . പതി=അതിബലവാനായ അസുരേശ്വരൻ. ദേവ . . . വൃന്ദം=ഇന്ദ്രൻ തുടങ്ങിയ ദേവഗണത്തെ. ക്രൂര . . . . വീര്യഃ=ക്രൂരതയേറിയതും പ്രതിബന്ധമില്ലാത്തതുമായ വീര്യത്തോടുകൂടിയവനായിട്ട്. കാക്കി ഭാക്കി=കാൽക്കീഴിലാക്കി. നവ . . . . . മനനായ്=പുതിയ പുതിയ വർണ്ണനകളോടുകൂടിയ വാമനബ്രഹ്മചാരിയായിട്ട്. നിബദ്ധ്യ=ബന്ധിച്ചിട്ട്. വിദഗ്ദ്ധം=നിപുണമാകുംവണ്ണം (ക്രി. വി.) ദേവപതിഃ=ദേവേന്ദ്രനെ. ദിവി=സ്വർഗ്ഗത്തിൽ. കരുണാശക്ത്യാ=ദയയുടെ ശക്തികൊണ്ട്. പിന്നെ ബലമേറിയ ദൈത്യരാജൻ മഹാബലി ഇന്ദ്രാദിദേവന്മാരെ ആട്ടിയോടിച്ച ത്രൈലോക്യം കീഴടക്കി വാണ കാലത്തു മഹാനിപുണനായ വടുവാമനമൂർത്തിയായവതരിച്ച് മൂന്നടികൊണ്ടു ലോകമെല്ലാമളന്ന മഹാബലിയെ ബന്ധിച്ച് ഇന്ദ്രനെ സ്വർഗ്ഗത്തിൽ വാഴിച്ച രക്ഷിച്ചതും ഞങ്ങൾ

കേട്ടിട്ടുണ്ട്, നിഖില . . . . രക്ഷ=സർവ്വലോകങ്ങളുടെ രക്ഷ, കരിക്കാനാണ്, ഉദ്ദേശിച്ച്. ശ്രീവത്സൻ=വിഷ്ണു. അത്ഭുതവീര്യാ=ആശ്ചര്യമായ വീര്യത്തോടുകൂടി, ഭാഗ്യ . . . . . . ലാസം=അത്ഭുല്യമായ ചരിതത്തിന്റെ വിലാസം, പാതരി . . . . . . . . . ജാമിവിഘാതം=രാജസമൂഹങ്ങൾക്ക് ശിരോനാശമായ കാർത്തവീര്യനാൽ രക്ഷിക്കപ്പെട്ട എല്ലാ ക്ഷത്രിയജാതിക്കാരുടെയും വധം, ഭൂഭാരം=ഭൂമിയുടെ ഭാരം, ഇടയിലുകിടിന=ഇടയിൽ ഇളകിവശായ, ധർമ്മസമിതിയെ=ധർമ്മശാസ്ത്രങ്ങളെ, സുകർമ്മവീഥിം=സൽകർമ്മസരണിയെ. ലോകാ . . . . . . വാത്സല്യം=ലോകാനുഗ്രഹത്തിന്റെ പുഷ്ടിമ, ഒറ്റ=ഒക്കകയില്ല. വസ്തുതത്ത്വം=വസ്തുവിചാരത്തിൽ, സർവ്വലോകരക്ഷയെ ഉദ്ദേശിച്ചു വിഷ്ണുഭഗവാൻ ഇങ്ങനെ പല അവതാരങ്ങളും പരിഗ്രഹിച്ച് കീഴിൽ ചെയ്ത അത്ഭുതചരിത്രമൊക്കയും ഇക്കാലത്തു കാർത്തവീര്യാർജ്ജുനന്റെ രക്ഷയിലിരുന്ന സർവ്വക്ഷത്രിയജാതിക്കാരെയും നിഗ്രഹിച്ചു ഭൂമിയുടെ ഭാരം തീർത്തു ഇളകിവശായ ധർമ്മശാസ്ത്രങ്ങളെ പരിപാലിച്ചു സൽകർമ്മസരണിയെ വിതച്ചു ലോകാനുഗ്രഹം ചെയ്തതിനോട് വാത്സല്യം ആലോചിക്കുമ്പോൾ ഒക്കയില്ല. മുമ്പു ചെയ്തതെല്ലാം ചരിതവിലാസമാണ്; സർവ്വക്ഷത്രസംഹാരമാണ് യഥാർത്ഥമായ ലോകാനുഗ്രഹമെന്ന സാരം. ആകല്പാവധി=കല്പാന്തത്തോളം, ധരണീമേനാം=ഈ ഭൂമിയെ, ആകല്പയ=അലങ്കരിച്ചാലും, ഏറ്റിയൊരുകാംക്ഷിതം=ഏറിയൊരാഗ്രഹം, കർമ്മകദംബം=കർമ്മസമൂഹം, അന്വ . . . . രേഖം=അതുല്യസമ്പത്തു നിറഞ്ഞ, പുണ്യശ്രേണീം=പുണ്യരാശിയെ. പരിഗൃഹാണ=പരിഗ്രഹിച്ചാലും, ചതുർദ്ദശലോകാൻ=പതിനാലു ലോകങ്ങളെ. അനുഗൃഹാണ=അനുഗ്രഹിച്ചാലും. നിര . . . . ചയോദയേ=തടവില്ലാത്ത ഭാഗ്യവിലാസങ്ങൾക്ക സമുദ്രമേ! ഞങ്ങൾക്ക ഏറിയൊരു മനോരഥമുള്ളതു പറയാം. കർമ്മാനുഷ്ഠാനത്തിന്നായി സമ്പത്സമൃദ്ധമായ ഒരു ഭൂവിഭാഗം ഞങ്ങൾക്ക തന്നു പുണ്യരാശിയെ സ്വീകരിച്ചാലും.

പതിനാലു ലോകങ്ങളെ അനുഗ്രഹിക്കയും ചെയ്യാലും. 'ദേവ ദുമിദാഗം' എന്ന് 'പുണ്യശ്രേണി'യെ പരിഗ്രഹിക്കുന്നത് ന്യൂനതയെ കൊടുത്തു അധികത്തെ വാങ്ങുകയാകയാൽ ഇവിടെ പരിവൃത്തി അലങ്കാരം, ഇതിൽ "പൂരിപ്പാനായ് നാമിഹ വന്നു" എന്നുവരെ ആഗമനത്തിന്റെ സാമാന്യപ്രയോജനവും, പിന്നെ "കാത്തുകൊള്ളോ കോപ്പുണ്ടിനാം" എന്നുവരെ മത്സ്യ-കൂർമ്മ-വരാഹ-നൃസിംഹ-വാമനാവതാരകഥനവും, പിന്നെ "ധാത്രിക്കിന്നാര്യാ വന്നുള്ളതാമേ" എന്നുവരെ പരശുരാമാവതാരത്തിനു ഇതരാവതാരാപേക്ഷയാ ഉള്ള ഉൽകർഷവും, "നിങ്ങ നടന്നാൽ" എന്നുതുടങ്ങി "ആകല്പയന്നി" ഇത്യന്തം സ്തുതിയും ആശിസ്സും, "പിന്നെച്ചൊല്ലാം" എന്നു മുതൽ ആഗമനത്തിന്റെ വിശേഷപ്രയോജനവും വർണ്ണിതമായിരിക്കുന്നു.

൨൩. വിഖ്യാതാനാം=പ്രസിദ്ധന്മാരായ. ദ്വിജാനാം=ബ്രാഹ്മണരുടെ, സദസി=സദസ്സിൽ. നിയമിപ്രയോദിതാം=വ്രതനായ നിയമിയാൽ പറയപ്പെട്ട. അത്യുദാരാം=ഏറ്റവും ഔദാര്യത്തോടുകൂടിയതായ (വാണീവിശേഷണം). അഗ്രേ=മുമ്പിൽ വച്ച്. വാണീം=വാക്കിനെ. അന . . . . ഹിമാ=അനുല്യമായ മാഹാത്മ്യത്തോടുകൂടിയ. സാർവ്വഭൌമഃ മുനീനാം=മുനികളുടെ ചക്രവർത്തി (പരശുരാമൻ). അക്കി . . . . തം തടവിന=ഏറ്റവും പാരവശ്യം പൂണ്ട. മനസാ=മനസ്സോടുകൂടി. ദാനശീലഃ=ദാതാവായ (മുനിസാർവ്വഭൌമവിശേഷണം). ക്ഷേത്രം=കുറച്ചുനേരം. വ്യഗ്രം=വ്യഗ്രത (ഭാവപ്രധാനനിർദ്ദേശം) ദധ്യൌ=ധ്യാനിച്ചു. മഹിത . . . . മഖഃ=വിശിഷ്ടമായ ശ്രേഷ്ഠയാഗത്തിങ്കൽ എല്ലാ ധനസമൃദ്ധികളേയും ദാനം ചെയ്യുവനായ. മഹാബ്രാഹ്മണസദസ്സിൽ ആ നിയമിപ്രവരൻ പറഞ്ഞ വാക്കു കേട്ടിട്ട്, ഒരു യാഗത്തിൽവച്ചു സർവ്വസ്വത്തുകളും ദാനം ചെയ്ത പരശുരാമമുനി കുറച്ചുനേരം മനസ്സിൽ വ്യാകുലതയോടുകൂടി ധ്യാനിച്ചു.

വൃക്ഷവിശേഷണം). നൃപാണാം=രാജാക്കന്മാർക്ക്'. തപാദി ഷ്ഠാൻ=സമ്പാദിക്കുന്നതിനുവേണ്ടി. മുനീനാം=മുനിമാരുടെ. അഭിമതം=അഭീഷ്ടത്തെ. അധുനാ=ഇപ്പോൾ. യജ്വനാം=വിധിപോലെ യാഗം ചെയ്തവരായ (മുനീനാം എന്നതിന്റെ വിശേഷണം) ഉദ്യതഃ=ഉദ്യുക്തനാകുന്നു. വൈപുല്യം=വിസ്താരം. നിഷ്ഫലം=ഫലമില്ലാതെ. തേ=നിന്റെ. ഇദാനീം=ഇപ്പോൾ. അല്ലയോ മഹാസമുദ്രമേ! ക്ഷത്രിയരുടെ ജന്മശത്രുവായിരിക്കുന്ന മുനിശ്രേഷ്ഠനായ ഞാൻ നിന്റെ വെള്ളം കുറെ ചുരുക്കിയാൽ ഒഴിഞ്ഞുണ്ടാകുന്ന ഭൂഭാഗത്തെ യാചിക്കുന്നു. മുനിമാരുടെ അഭിമതം സാധിക്കുന്നതിനാണ് ഞാൻ ഉത്സാഹിക്കുന്നത്. അതിനാൽ നിഷ്ഫലമായ വിസ്താരം കുറെത്തോളം ചുരുക്കണം. നിഷ്ഫലമായ ഒരു വസ്തുവിനെ സഫലമായ ഒന്നിന്റെ സിദ്ധിക്കുവേണ്ടി ത്യജിക്കുന്നതു മഹാന്മാർക്കുചിതമാകുന്നു എന്നാശയം.

൨൧. ശാപ . . . ശങ്കീ=ശാപത്തെയും കലഹ (യുദ്ധ)ത്തെയും ആശങ്കിക്കുന്നവനായി, ഉത്സന്നഃ=ക്ഷീണനായിട്ട്, ഭഗവാൻ=ഭഗവാനായ, വരുണഃ=വരുണൻ, ദൃഷ്ട്വാ=കണ്ടിട്ട്. മുനീനാം പ്രഭും=മുനിമാർക്കധിപനെ. ഉദ്യൽ . . . . . ദീപ്യമാനം=ഉദിക്കുന്ന ബ്രാഹ്മമഹസ്സിനോടു (ബ്രഹ്മതേജസ്സിനോടു) മിശ്രമായ വിജയശ്രീയോടുകൂടി ജ്വലിക്കുന്നവനായ (മുനീനാം പ്രഭും എന്നതിന്റെ വിശേഷണം). ചിത്തേ=മനസ്സിൽ. വിസ്മയം=ആശ്ചര്യം. സസ്മിതം=പുഞ്ചിരിയോടുകൂടി (ക്രി. വി.) ഊചേ=പറഞ്ഞു. മനോജ്ഞാം ഗിരം=മനോഹരമായ വാക്കിനെ. ഇപ്രകാരമുള്ള വാക്കുകൾ കേട്ട വരുണഭഗവാൻ മുനി തന്നെ ശപിക്കുകയോ എതിർക്കുകയോ ചെയ്യുമോ എന്നു ശങ്കിച്ച് പരവശനായി പുറത്തു വന്നപ്പോൾ ബ്രഹ്മതേജസ്സിനോടിടകലർന്ന വിജയലക്ഷ്മിയോടുകൂടി ജ്വലിക്കുന്ന പരശുരാമമുനിയെ കണ്ടു വിസ്മയം പൂണ്ട് പുഞ്ചിരിയിട്ടുകൊണ്ടു മനോഹരമായ വചനത്തെ പറഞ്ഞു.

വർദ്ധിച്ച വിസ്താരത്തോടുകൂടിയ. സമന്താൽ=ചുറ്റും. സമം=സമമായ. ദദൃശേ=കാണപ്പെട്ടു. ഭൂതലം=ഭൂഭാഗം. ദൃഷ്ടിരമ്യം=കണ്ണുകൾക്ക കമനീയമായ. ജ്വലിച്ചുകണ്ട ആ തേജസ്സ് അക്ഷണത്തിങ്ങളിൽ മറഞ്ഞു. അപ്പോൾ പരശുരാമൻ അതു കണ്ട പ്രദേശത്തേക്ക ദൂരം എറിഞ്ഞു. ആ സമയത്തു വരുണൻ വെള്ളത്തോടു കൂടി ദൂരെ നീങ്ങുകയും, പരന്നതും ചുറ്റും സമവും രമണീയവുമായ ഒരു ഭൂഭാഗം കാണപ്പെടുകയും ചെയ്തു.

൯൧. ഭൃഗുകുലേന്ദ്രൻ=പരശുരാമൻ. ആനന്ദ്യ=ആനന്ദിപ്പിച്ചിട്ട്. വാരാന്നിധിം=സമുദ്രത്തെ. തുല . . . . ദത്തം=അതുല്യമായ സമ്പത്തു നിറഞ്ഞ. സഭയം=ഭയത്തോടെ (ക്രി. വി.). കല്പിതാം=കല്പിതമായ. ഭൂസുരാണാം=ബ്രാഹ്മണർക്ക. ഭൂമിം=ഭൂമിയെ. ഇയായ=പ്രാപിച്ചു. സർവ്വലോകാഃ=എല്ലാ ജനങ്ങളും. പിന്നെ പരശുരാമൻ വരുണന്റെ സമ്മതംവാങ്ങി ആ ഭൂഭാഗം കല്പിതമായ ബ്രാഹ്മണർക്ക കൊടുത്തു.

൯൨. കന്യാകമാരി=കന്യാകുമാരി. അതി . . . . രമ്യം=ഏറ്റവും ശ്ലാഘ്യവും രമണീയവുമായ. [illegible]കം. സഹ്യസ്യ=സഹ്യപർവ്വതത്തിന്റെ. പാദാഗ്രഭാഗേ=പടിഞ്ഞാറെ ഭാഗത്ത്. കൊങ്കണാദ്യാനം=കൊങ്കണമെന്ന പേരോടുകൂടിയ. അതിമഹിതം=അത്യന്തം പൂജിതമായ. ദത്ത . . . . തം=പരശുരാമനാൽ ദാനം ചെയ്യപ്പെട്ട. ഭോഗ . . . . നീയം=ഭോഗങ്ങളുടെ (സുഖോപകരണങ്ങളുടെ) സമൃദ്ധികൊണ്ടു സ്പൃഹണീയമായ. ജനപദം=ദേശത്തെ. ആവസൻ=ആവസിച്ചു. ഭൂസുരേന്ദ്രാഃ=ബ്രാഹ്മണശ്രേഷ്ഠന്മാർ. തെക്ക കന്യാകുമാരിയോളവും വടക്ക ഗോകർണ്ണത്തോളവുമായി സഹ്യഗിരിയുടെ പടിഞ്ഞാറുഭാഗത്തു സ്ഥിതിചെയ്യുന്നതും പരശുരാമൻ ദാനം ചെയ്തതുമായ കൊങ്കണദേശത്തിൽ ബ്രാഹ്മണരെല്ലാംകൂടി വസിച്ചു. [സപ്ത കൊങ്കണങ്ങളാം എന്ന ഏഴ ദേശങ്ങളാം ഗോകർണ്ണം മുതൽ കന്യാക

ത്കം=ശോഭയുള്ള, ഏലാ . . . . . . . . . പ്രഭൃതിഭിഃ=ഏല (ഏലവള്ളി), കേരം (തെങ്ങ്), രസാളം(മാവ്), ക്രമുകം(കവുങ്ങ്), ഭുജംഗമവല്ലി (വെററിലക്കൊടി), രംഭ (വാഴ), പനസം (പ്ലാവ്) മുതലായവയെക്കൊണ്ട്. അതിസ്വർഗം . . . . ഭൂതലം=ഏററവും സ്വർഗമായിത്തോന്നിക്കുന്നതും കർമ്മയോഗ്യമായ ഭൂതലം, എന്തേ പറയുന്നു=എന്തു പറയാം. (വർണ്ണിപ്പാൻ അശക്യം). തെളിയുന്നവനവ . . . . നിചോളം=വർദ്ധിച്ച പുതിയ പുതിയ സസ്യനിരയാകുന്ന പച്ചവസ്ത്രം. നദീമാതൃകമാം കേദാ . . . . . . ഹരം=നദീമാതൃകമായ (നദീജലംകൊണ്ടു നനച്ചു കൃഷി ചെയ്യപ്പെടുന്ന) കേദാരസമ്പന്നിവഹം (വയൽനിര) കൊണ്ടു മനോഹരമായ, അക്ഷീണശ്രുതി . . . . സന്നിധികൊണ്ട്=അത്യന്ത ശോഭയോടുകൂടിയ വിഷ്ണുഭഗവാന്റെ സാന്നിദ്ധ്യംകൊണ്ട്. അതിധന്യാഭോഗം=അതിധന്യമായ ആഭോഗത്തോടു (വിശാലതയോടു)കൂടിയ. ചൊല്ലാർന്നീടിന=കേളികേട്ട. വില്വാചലമാം=തിരുവില്വാമല എന്ന. കല്യാണസ്ഥലം=പുണ്യസ്ഥലം. അഴകിയ=രമ്യമായ. വല്ലല . . . ജിതം=വല്ലലതീർത്ഥം (വർല്ലതീർത്ഥം)കൊണ്ടു ശോഭിച്ചതായ. അനുപമമഹിമ=അതുല്യമാഹാത്മ്യത്തോടുകൂടിയ. ജനാർദ്ദനസദനം=ജനാർദ്ദനക്ഷേത്രം. ദേവാ . . . സംഗം=ദേവഗണങ്ങളുടെയും അസുരഗണങ്ങളുടെയും സേവാസംഗമായ. പിതൃ . . . . ഭാഗം=പിതൃക്കളുടെ സാന്നിദ്ധ്യംകൊണ്ടു പൂജനീയവും നിർമ്മലവുമായ പിണ്ഡപ്രായത്താൽ അലങ്കരിക്കപ്പെട്ട ഭാഗത്തോടുകൂടിയതായ. പാപവിനാശിനി=ഒരു തീർത്ഥത്തിന്റെ പേർ. പാവന . . . ദുരിതം=ശുചികരങ്ങളായ തീർത്ഥങ്ങളെക്കൊണ്ടു ദുരിതങ്ങളെ ദൂരീകരിച്ചതായ. പ്രളയ . . . . വിലയം=പ്രളയകാലത്തും നാശമില്ലാത്തതായ. വൈകുണ്ഠാദപി=വൈകുണ്ഠത്തെക്കാളും. മുര . . . . പ്രിയം=വിഷ്ണുവിനു അധികം പ്രിയമായ. ഉച്ചൈഃ=ഉന്നതമായ. സുചരിതഗമ്യം=സുകൃതംകൊണ്ടു പ്രാപ്യമായ. ധാത്രീക്ഷേത്രം=തിരുനെല്ലിക്ഷേത്രം. മുന്നാഴുയവും ദിവ്യ

കൊണ്ടു ഇടംതുടമേലിരിക്കുന്ന ശ്രീപാർവ്വതിയുടെ മുലക്കണ്ണു തിരക്കിയും ഗണപതി, സുബ്രഹ്മണ്യൻ എന്നിവരെ ഇരുഭാഗങ്ങളിൽ ചേർത്തും രത്നസിംഹാസനത്തിലിരിക്കുന്ന ശിവനെ പരശുരാമൻ കണ്ടു.

൩൬. ക്ഷേത്രീ=ക്ഷേത്രിയോടേ. സന . . . . . മദ്ധ്യേ=സനകൻ, സനന്ദൻ തുടങ്ങിയ യോഗിവർയ്യന്മാരുടെ നടുവിൽ. യുദ്ധാ . . . സവം=യുദ്ധമാകുന്ന മഹോത്സവത്തെ. നാര . . . . ദീരിതം=നാരദന്റെ മുഖത്തുനിന്നു നിർഗ്ഗമിച്ചു. രാമാർജ്ജുനീയം=പരശുരാമനെയും കാർത്തവീര്യാർജ്ജുനനെയും സംബന്ധിച്ച (രണ്ടും യുദ്ധോത്സവവിശേഷണം). നൃത്യൽ . . . . വാർകുണ്ഡലം=നൃത്തം ചെയ്യുന്ന സർപ്പേന്ദ്രകുണ്ഡലത്തോടുകൂടിയവനും, ഇളകി . . . . ഭൂരേഖം=ഇളകിമറിഞ്ഞു വിലസുന്ന ഗംഗയുടെ തിരകളിൽ മുങ്ങിയും പൊങ്ങിയും ഇരിക്കുന്ന ചന്ദ്രകലയോടുകൂടിയവനും (രണ്ടും തലകുലുക്കി എന്ന ക്രിയയുടെ വിശേഷണം). സദസി=സഭയിൽ. പരിശ്ലാഘമാനഃ=ശ്ലാഘിക്കുന്നവനായ (ശിവവിശേഷണം). ക്ഷേത്രിയോടെ ചുറ്റും നില്ക്കുന്ന സനകസനന്ദാദികളായ യോഗീശ്വരന്മാരുടെ മുമ്പിൽവെച്ചു നാരദമുനി വർണ്ണിച്ച പരശുരാമനും കാർത്തവീര്യാർജ്ജുനനും തമ്മിലുള്ള യുദ്ധോത്സവത്തെ കേട്ട് സർപ്പരാജകുണ്ഡലം നൃത്തമാടുകയും ഇളകിമറിഞ്ഞു വിലസുന്ന ഗംഗയുടെ തിരകളിൽ ചന്ദ്രകല മുങ്ങിപ്പൊങ്ങിക്കളിക്കുകയും ചെയ്യുമാറ് തലകുലുക്കി ശ്ലാഘിക്കുന്നവനായിരുന്ന ശിവൻ. പ്രിയശിഷ്യനായ പരശുരാമന്റെ പരാക്രമത്തെക്കുറിച്ചുള്ള ബഹുമാനാതിരേകമാണ് തലകുലുക്കുവാൻ കാരണം.

൩൭. തിങ്ങും ഗന്ധ . . . . . . പ്രഘോഷം=തിങ്ങുന്ന ഗന്ധർവ്വന്മാർ, യക്ഷന്മാർ തുടങ്ങിയ ആകാശചാരികളാൽ ആരംഭിക്കപ്പെട്ട സംഗീതക്രീഡയിൽ ശബ്ദിക്കുന്ന മദ്ദളത്തിന്റെ മുഴക്കത്തെ. ഇടി . . . പ്രൌഢം=ഇടിമുഴക്കംപോലെ പ്രൌഢമായ (മദ്ദളധ്വാനവിശേഷണം). ആകർണ്ണ്യ=കേട്ടിട്ട്. മോദാൽ=

ഷ്ണു നോക്കി ശ്രീപാർവ്വതിയുടെ കണ്ണിലുള്ള വിരിഞ്ഞ കരിന്താമരപ്പൂവിന്റെ ശോഭയിൽ ഉറക്കം വരുത്തിക്കൊണ്ടിരുന്ന ശിവൻ. വിരിഞ്ഞ താമര ചന്ദ്രദർശനത്തിൽ കൂമ്പുമെന്ന പ്രസിദ്ധം. സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളാം എന്നതു വ്യംഗ്യഭംഗിയിൽ 'ഇരവും പകലും തിരിക്കും നേത്രങ്ങളാം' എന്നായിട്ടാകയാൽ പര്യായോക്തം അലങ്കാരം.

൪൦. അണികണ്ഠലം = അലങ്കാരമായ കണ്ഠലം. അക്ഷാമ . . . . . പൂരം = അക്ഷാമമായ (മുഴുത്ത) സപ്പ്രഹണരത്നത്തിന്റെ കാന്തിപ്രവാഹം. കവിൾ . . . നാദര = കണ്ണാടിപോലെയുള്ള കവിൾത്തടങ്ങളിൽ. രക്ഷാനുലേപം = രക്ഷാർത്ഥമായുള്ള കുറി. അധികം ജ്വലന്തം = അധികം ജ്വലിക്കുന്നവനായ. കാതിൽ കണ്ഠലമായണിഞ്ഞ പാമ്പിന്റെ പത്തിയിലുള്ള രത്നത്തിന്റെ കാന്തിപൂരം പ്രതിഫലിച്ചു മിന്നുന്നതും കണ്ണാടിപോലെ നിർമ്മലവുമായ കവിൾത്തടത്തിൽ രക്ഷാർത്ഥമായുള്ള കുറിയുംകൂടി ചേർന്ന് അധികം പ്രകാശിച്ചുംകൊണ്ടിരുന്ന ശിവൻ.

൪൧. ദേവി ഭവാനി = ശ്രീപാർവ്വതിദേവി. മുഖസീമനി = മുഖപ്രദേശത്തിൽ. കാംക്ഷാപൂവല്ലി = കാംക്ഷ (കാമം) യാകുന്ന വള്ളി. മധുരപ്പൊൽപ്പഴം = മധുരമായ പൊൻപഴം. ശ്രീവാ . . . ലതിൽ = ശോഭയേറിയ ഉദ്ദവായ അധരത്തിൽ. തെളി . . . വുന്ന = തെളിഞ്ഞു പൊങ്ങുന്ന. മന്ദഹസിതനെ = പുഞ്ചിരിയാൽ. വിരാജമാനം = ശോഭിക്കുന്നവനായ. ശ്രീപാർവ്വതി മുഖദേശത്തിൽ നട്ട കാമമാകുന്ന വള്ളിയുടെ മധുരമായ പൊമ്പഴമോ എന്നു തോന്നുംവണ്ണം ശോഭിക്കുന്ന ഉദ്ദലാധരത്തിൽ തെളിഞ്ഞുവിളങ്ങുന്ന പുഞ്ചിരിയാൽ പ്രകാശിച്ചുംകൊണ്ടിരുന്ന ശിവൻ. രൂപകവും ഉൽപ്രേക്ഷയും അലങ്കാരങ്ങളാം.

൪൨. ഹാലാ . . . ഗളം = ഹാലാഹലമെന്ന വിഷത്താൽ അലംകൃതമായ കഴുത്തോടു കൂടിയവനായ. ഗിരിജാ . . . . . മ

ണാം=ബ്രാഹ്മണർ്. ഒക്കെയും=എല്ലാവരും. ഭൂദാനം=ഭൂമിദാനം. അഭ്യയാചത=യാചിച്ചു. ദേവം=ദേവനോട്. മുമ്പിൽ നില്ക്കുന്ന സുബ്രഹ്മണ്യനെയും ഗണപതിയെയും നന്ദി തുടങ്ങിയ ശിവപാർശ്വവർത്തികളെയുംകണ്ടു പുഞ്ചിരി സമ്മാനിച്ചു് കെട്ടിപ്പുണർന്നും തലകുനിച്ചു് താൻ സമുദ്രത്തെ നികത്തിയതും ബ്രാഹ്മണർ ഭൂദാനം ചെയ്തതും ശിവനെ അറിയിച്ചു് ഇങ്ങനെ അപേക്ഷിച്ചു.

൪൬. എൻപ്പോററി=എന്റെ രക്ഷിതാവേ! മൽപ്രണീതേ=എന്നാൽ വിരചിക്കപ്പെട്ട. മഹതി=മഹത്തായ. ജനപദേ=ദേശത്തിൽ. ഹിമവൽകന്യയാ=ശ്രീപാർവ്വതിയോടുകൂടി. സന്നിധാനം=സാന്നിദ്ധ്യം. അംഭോധിപ്രഭുണാ മമ=വരുണനും ഞാനും തമ്മിൽ. ജന . . . കൃത്യേ=അനുവദിക്കപ്പെട്ട യജ്ഞായുധോൽക്ഷേപം (ശൂർപ്പം എറിയൽ) എന്ന കൃത്യത്തിൽ. കലഹം=ശണ്ഠ. ആകർണ്ണനീയം=കേൾക്കപ്പെടേണ്ടതാണ്. വിശേഷാൽ=വിശേഷിച്ചും. സ്വാമിൻ! ഞാൻ നിർമ്മിച്ച ആ കൊങ്കണദേശത്തിൽ നിന്തിരുവടി എഴുന്നള്ളി ശ്രീപാർവ്വതിയോടുകൂടി നിത്യസന്നിധാനം ചെയ്യണം. വരുണനും ഞാനും തമ്മിൽ സമ്മതിച്ചു നിശ്ചയിച്ചതായ ശൂർപ്പമെറിയൽ എന്ന കൃത്യത്തിൽ ഉണ്ടായ കലഹത്തെ വിശേഷിച്ചു് കേൾക്കുകയും വേണം.

൪൭. ആ കലഹത്തെത്തന്നെ വിവരിക്കുന്നു:—
മുഷ്ണാ . . . . വ്യസൃജ്യ=മുഷ്ണോടെ ഇനിയും എത്രത്തോളമുണ്ടെന്ന വിചാരത്താൽ. ചക്രേ=ചെയ്തു. പയോധി=സമുദ്രം (വരുണൻ). ശൂർപ്പനാശം=മുറത്തിന്റെ നാശത്തെ. തൽക്കോപ്പ്=ആ ഒരുക്കം. അഗ്രേ=മുമ്പിൽ. സമസ്തം=എല്ലാം. തൽക്ഷണേ=ആ സമയത്ത്. ശൂർപ്പം വീണെടുത്തിനി വിശ്വം എത്രത്തോളമുണ്ടെന്ന വിചാരത്താൽ വരുണൻ മുൻകൂട്ടി ചിതൽ സൃഷ്ടിച്ചു് ശൂർപ്പത്തിനു നാശമുണ്ടാക്കി (നാശത്തിനു വഴിയുണ്ടാക്കി എന്നു സാരം). ആ ഒരുക്കം മുൻകൂട്ടിത്തന്നെ അറിഞ്ഞ് ഞാൻ ഈയാമ്പുകളെ സൃഷ്ടിച്ചു് ചിതലുകളെയെല്ലാം നശിപ്പിച്ചു.

കം=അത്യന്തം ഔദാര്യത്തോടെ (ക്രി. വി) പൂരിപ്പാൻ=നിറവേറ്റുവാൻ. ഹേ പ്രാണനാഥ! ചെയ്യുന്ന കാര്യത്തിന്റെ മഹാത്മ്യവും ഇവിടത്തെ അതുല്യമായ ഭക്തപരിത്രാണവ്രതവും വിചാരിച്ച് ശിഷ്യസത്തമൻ യാചിച്ചതിനെ ഔദാര്യത്തോടെ നിറവേറ്റുന്നതിന് ഇപ്പോൾതന്നെ എഴുന്നള്ളുവാൻ പ്രസാദിച്ചാലും.

൩൭. ഉദ്ദ . . . . ഹാസ്യ=ഉദ്ദയായ പുഞ്ചിരിയാൽ സുന്ദരമായ മുഖത്തോടുകൂടിയവനായിട്ട്. ഭദ്രേ=ഹേ സുന്ദരി! തഥാസ്തു=അപ്രകാരം ഭവിക്കട്ടെ. രഭസം=വേഗത്തിൽ. ഉത്ഥായ=എഴുന്നേറ്റിട്ട്. പാണി . . . നം=കരപാതംകൊണ്ട്. ഗൌരീദയിതഃ=ശിവൻ. ശ്ലേ . . . കരം=പരശുരാമന്റെ കരത്തെ. ഗമനോദ്യതോഭൂത്=പോകാൻ ഉദ്യുക്തനായി. ഇതു കേട്ട പാർവ്വതികാന്തൻ പുഞ്ചിരിതൂകി "ഹേ സുന്ദരി! നീ പറഞ്ഞതുപോലെ ചെയ്യാം." എന്നു പറഞ്ഞ് വേഗം എഴുന്നേറ്റ് പരശുരാമന്റെ കൈ പിടിച്ച് പോവാനുത്സാഹിച്ചു.

൩൮. കൈലാ . . . . പാഃ=കൈലാദി (നന്ദികേശ്വരൻ) ഭൃംഗിരിടി (ഭൃംഗിരിടി) ശാസ്താവ് മുതലായ (പാർഷദവരവിശേഷന്മാർ). തദാനീം=അപ്പോൾ. കൈലാ . . . . നസ്ഥൽ=ശ്രീപാർവ്വതിയുടെ തൃക്കൺകോണിൽ. ഭാവിമത്വമനം=വൃത്താന്തം അറിഞ്ഞിട്ട്. പാർഷദവരാഃ=ശിവകിങ്കരശ്രേഷ്ഠന്മാർ. ഗമനാഭിമുഖം=യാത്രയ്ക്കൊരുങ്ങിയ. ത്രൈലോക്യനാഥഃ=ത്രിലോകസ്വാമിയെ. നന്ദികേശ്വരൻ, ഭൃംഗിരിടി, ശാസ്താവ് തുടങ്ങിയ പ്രമഥവരന്മാർ ശ്രീപാർവ്വതിയുടെ തൃക്കൺമുനയിൽനിന്ന് വിവരം ധരിച്ച് യാത്രോദ്യുക്തനായ പരമശിവനെ വണങ്ങി.

ഗദ്യം ൭:—കൈലാസത്തിൽനിന്ന് കൊങ്കണദേശത്തേക്കുള്ള പരമശിവന്റെ എഴുന്നള്ളത്ത് വർണ്ണിക്കുന്നു:—
വിസ്മയം. വിസ്മയം=ആശ്ചര്യമാശ്ചര്യം. വിശ്വ . . . . ശ്വരസ്യ=ശ്രീപരമേശ്വരന്റെ യാത്ര പുറപ്പാടിൽ. തത്ര കൈ . . . ലെ=

ത്തിലാണിന്നതും, പരമശിവന് എഴുന്നള്ളുവാനുള്ള കാളക്കൂറ്റനെ കൊണ്ടുവന്ന് അലങ്കരിച്ച് തിരുമുമ്പിൽ നിർത്തിയും, അഹങ്കാരത്തോടുകൂടി ചാടിക്കുതിച്ചും, ഉറക്കെ സിംഹനാദങ്ങൾ ചെയ്തും ഉള്ള ഭൂതവൃന്ദങ്ങളുടെ പുറപ്പാടുകൊണ്ട് ഭുവനചക്രം കീഴ്മേൽ ഇളകിത്തുടങ്ങി.

൫൧. ചേന്ദ്രദേവ്യാ=ദേവിയോടൊന്നിച്ച്. വൃഷഭേന്ദ്രം=കാളക്കൂറ്റനെ (അതിന്റെ പുറത്തെന്നർത്ഥം). ഉപാരൂഢഃ=കയറി. സംസേവ്യമാനഃ=സേവിക്കപ്പെടുന്നവനായിട്ട്. ധന്യൈഃ=ഭാഗ്യവാന്മാരായ. ബ്രഹ്മാ . . . ദൈവൈഃ=ബ്രഹ്മാവ് മുതലായ ദേവന്മാരാൽ (സംസേവ്യമാനഃ എന്നതിനോടു യോജന). അഖി . . . . ഭാവഃ=എല്ലാ മുനിജനങ്ങളാലും സ്തുതിക്കപ്പെടുന്ന മാഹാത്മ്യത്തോടുകൂടിയവനായിട്ട്. നന്ദിമുഖ . . . ഗണൈഃ=നന്ദികേശൻ, ഭൃംഗിരിടി തുടങ്ങിയ ഗണങ്ങളോടുകൂടെ ചേർന്ന്. ഉന്നദ്ധ . . . . ഗൈഃ=സന്നദ്ധന്മാരായ സംഗ്രാമയാത്രയുടെ (മുമ്പിലകമ്പടി പോകലിന്റെ) സന്നാഹത്തോടുകൂടിയ (ഗണങ്ങളുടെ വിശേഷണം). രക്ഷിനാശം പ്രതി=ദാരികനെ കൊല്ലുന്നതിനെക്കുറിച്ച്. ധൃതകുതുകം=കൗതുകത്തോടെ (ക്രി. വി.) ദക്ഷഹന്താ=ശിവൻ. ദേവിയോടൊരുമിച്ച് കാളപ്പുറത്തു കയറി ദേവകളാൽ സേവിക്കപ്പെടുകയും മുനികളാൽ മാഹാത്മ്യം വാഴ്ത്തപ്പെടുകയും ചെയ്യുന്നവനായിട്ട് മുമ്പിലകമ്പടി സേവിക്കുന്ന ഗണങ്ങളോടൊന്നിച്ച് ദക്ഷാന്തകനായ ശിവൻ എഴുന്നള്ളി.

൫൨. ഭൂത്വാ . . . പുരി=കാലാന്തകന്റെ പുരി. കൈലമാമലയിൽ=കൈലാസാദ്രിയിൽ. ആലയങ്ങളൊഴികെ=ഗൃഹങ്ങൾ ഒഴിച്ച്. യാത്രോദ്യമേ=യാത്ര തുടങ്ങുമ്പോൾ. സഘോഷം=ഘോഷം. സകല . . . ഗണൈഃ=എല്ലാ ഭൂതജനങ്ങളുടെ കാൽച്ചുവടുകളാൽ. ഉത്തരോത്തരം ഉദിതപദൈഃ=മേല്ക്കുമേൽ ഉയരുന്ന (പാദതാഡനവിശേഷണം.) കൈലാസാദ്രിയിലുള്ള ഗൃ

൯൨. ഭൂയഃ=വീണ്ടും. വിചിന്ത്യ=ആലോചിച്ചിട്ട്. ജഗതാംപതി=ശിവൻ. മോഹഭാജാം=മോഹം (ഭ്രാന്തി) ഉള്ളവരായ. പ്രായഃ=മിക്കതും. നൃണാം=മനുഷ്യർ. അനുജിഘൃക്ഷുഃ=അനുഗ്രഹിപ്പാൻ (ദാനം ചെയ്‌വാൻ) ഇച്ഛയോടുകൂടിയവനായിട്ട്. അദ്വൈതബോധം=അദ്വൈതജ്ഞാനത്തെ. മായാവിഹീനം=മായയോടുകൂടാതെ (ക്രി. വി.) പരേണപുംസാ=പരനായ പുരുഷനോട (വിഷ്ണുവിനോട) ശ്രേയോഗുണായ=ശ്രേയസ്സിന്റെ ഗുണത്തിന്ന (ആവൃത്തിക്ക) വേണ്ടി. വിദധേനിവാസം=നിവാസത്തെ ചെയ്തു. വീണ്ടും വിചാരിച്ചിട്ട വിശ്വനാഥൻ പ്രായേണ മോഹിതമാനസരായ മനുഷ്യർക്ക അദ്വൈതജ്ഞാനത്തെ അനുഗ്രഹിപ്പാൻവേണ്ടി പരമപുരുഷനോട താനും ഒരുമിച്ചു ചേന്ന് (ശങ്കരനാരായണനായിട്ട) ശ്രേയസ്സിനുള്ളിക്കുന്നതിനായി നടുവിൽ സന്നിധാനം ചെയ്തു. അദ്വൈതബോധം എന്നതിന ഭേദമില്ല എന്ന ജ്ഞാനമെന്നർത്ഥം. ശിവനും വിഷ്ണുവും ചേന്ന ഒരു മൂർത്തിയായിട്ടിരിക്കുന്നതു കണ്ടാൽ ജനങ്ങൾക്ക ഭേദഭ്രമം നീങ്ങി അദ്വൈതജ്ഞാനം ഉദിക്കുമല്ലൊ. സ്വപ്രവൃത്തികൊണ്ട ജനങ്ങൾക്ക ഉപദേശത്തെ ദൃഷ്ടാന്തപ്പെടുത്തിക്കൊടുക്കുന്നതിനാൽ ക്രിയകൊണ്ട കാര്യബോധനമെന്ന നിദർശനാലങ്കാരം.



൯൩. അംബാകൃതം=അംബയാൽ ചെയ്യപ്പെട്ട. ഘന . . . . രീതിം=ഘനതരയായ കൃപകൊണ്ട ആർദ്രയായ കടാക്ഷചിലയാകുന്ന സംരക്ഷണഭംഗിയെ. ഉപലഭ്യ=ലഭിച്ചിട്ട. ജഗദ്ധിതാർത്ഥീ=ലോകങ്ങളുടെ ഹിതത്തെ കാംക്ഷിക്കുന്നവനായിട്ട. പുരതഃ=മുമ്പിൽ. ജനകസ്യ=അച്ഛന്റെ. ചക്രേ=ചെയ്തു. ലംബോദരഃ സുരഗണാഗ്രണീഃ=ആ ഗണപതിഭഗവാൻ. വസതിം=വാസത്തെ. പ്രസാദി=പ്രസാദത്തോടുകൂടിയവനായിട്ട. അംബയാൽ ചെയ്യപ്പെട്ട കൃപാശീതളകളായ കടാക്ഷങ്ങളെക്കൊണ്ടുള്ള രക്ഷണയെ അറിഞ്ഞിട്ട ശ്രീഗണപതിഭഗവാൻ ലോകഹിതൈഷിയായിട്ട അച്ഛന്റെ പുരോഭാഗത്തിൽ അടുത്തായിത്തന്നെ പ്രസന്നനായി വാസംചെയ്തു.

ഫാലതടങ്ങളിൽ പതിഞ്ഞു മിന്നിയും ചെമന്താമരയോടൊത്ത അധരത്തിൽ തട്ടി ചെന്തളിരിൽ പതിഞ്ഞ ചന്ദ്രകിരണങ്ങളാം പോലെ കാണികളുടെ ധൈര്യം കവർന്നുകൊണ്ടു വിളങ്ങുന്ന ദന്തപംക്തികളോടുകൂടിയുമിരിക്കുന്നതായ തിരുമുഖം നൂറുകോടി ചന്ദ്രമണ്ഡലങ്ങളുടെ ഗുണങ്ങളിണങ്ങുന്നതാകുന്നു. ഏറ്റവും ചെഞ്ചുമുള്ള കഴുത്തിന്റെ വടിവും അതിലണിഞ്ഞ കനകമാലാവലിയുടെ വിലാസവും അപാരംതന്നെ. കനകകടകങ്ങളുടേയും കങ്കണങ്ങളുടേയും കാന്തിപൂരം കലർന്ന കരാരവിന്ദം അത്യന്തമനോഹരം. മണികലശങ്ങളെക്കാൾ കവിഞ്ഞ കാന്തിയോടുകൂടിയ കുളിർമുലയിലണിഞ്ഞ പൊന്മാലയും കാമനുംകൂടി അഴകേകുന്ന ലതയായ രോമരാജിയും സജ്ജനങ്ങളുടെ ധൈര്യഹരണത്തിൽ മിടുക്കുള്ള നാഭിയും കണ്ണുകളുടെ പുണ്യപരിണാമംതന്നെ. മാണിക്യകാഞ്ചിയുടെ നിറംപകർന്ന പട്ടുവസ്ത്രത്താൽ മൂടിയ ഉയർന്നുപരന്ന ജഘനം കാമദേവന്റെ തേർത്തടംപോലെ ശോഭിക്കുന്നു. ആ ജഘനത്തിന്റെ ഗൌരവംമൂലം ഇട തെല്ലൊന്നു നമിക്കയും ചെയ്യുന്നു. സുരാസുരമുനിജനങ്ങൾ മനസാ വന്ദിക്കുന്നതാണ് പാദപത്മം. കേശാദിപാദാന്തം എല്ലാ അവയവവും അതുല്യവും അതിഗുണപൂർണ്ണവുമാകുന്നു ["അകമേ ഘനമഴലകമേ വടുക്കിതനുവരോമവല്ലരി"—തമ്മിൽ തിരക്കുന്ന സ്തനങ്ങളെ വേർതിരിക്കുന്ന ലത (ഏലുക) പോലെയുള്ളതാണ് രോമരാജി എന്ന സാരം. "ഇപ്പാടിതിന്നിടമിതിന്നിടചൊല്ലി വെച്ചോ ചേരാട്ടമിമുലയിണയ്ക്കിതിമവധേന, ശൃംഗാരവല്ലിരചിതങ്ങാന്തരേഖകൊണ്ടു മന്യേ സീമാകൃതേവ തവ രാജതി രോമരാജിഃ" എന്ന പ്രയോഗം നോക്കുക.]

൩൭. ൩൩. തരുണതപനലക്ഷം=ലക്ഷം ബാലാദിത്യന്മാർ. കാന്തി . . . ല്ലോലേ=കാന്തിപ്രവാഹത്തിരയിൽ. അത്യ . . . . . ലോകാം=അത്യുന്നതയായ ഗുണലതിക (പ്രശസ്തദേഹം) കൊണ്ടു എല്ലാ ജനങ്ങളെയും മോഹിപ്പിച്ചവളായ. മല്ലിബാ

യ പരമശിവനെ സേവിച്ചുംകൊണ്ട് പാൎക്കുവാൻ അരികിൽ തന്നെ സന്നിധാനം ചെയ്തു.

൩൮. കേരളക്ഷ്മാപതി=കേരളരാജാവ്. വിമ . . . ശ്രേണി=നിൎമ്മലങ്ങളായ ഗുണങ്ങളുടെ സമൂഹം. ആത്തനാമപ്രഖ്യാതിം=തന്റെ നാമംകൊണ്ടുള്ള പ്രസിദ്ധിയെ. വിധിവൽ=വിധിപോലെ. ഉപാദായ=വഹിച്ചിട്ട്. വൎണ്ണാശ്രമാണാം=വൎണ്ണങ്ങളുടെയും ആശ്രമങ്ങളുടെയും. രക്ഷാകൃത്യം=സംരക്ഷണത്തെ. ഭൂയോന്നാം=വളരെക്കാലം. വയസി പശ്ചിമതമേ=പശ്ചിമമായ വയസ്സിൽ (വാൎദ്ധക്യത്തിൽ) മന്ത്രി . . . തന്ത്രഃ=മന്ത്രിമാരിൽ തന്ത്രത്തെ (സാമ്രാജ്യഭാരത്തെ) വിന്യസിച്ചവനായിട്ട്. ഭവ്യാരോഗാം=ഭവ്യമായ ആരോഗ്യത്തോടു (ഗുണപൂൎത്തിയോടു) കൂടിയ. തപസ്യാ . . . മതിഃ=തപസ്സുചെയ്‌വാൻ മനസ്സിലുറച്ചവനായിട്ട്. അമലാം=നിൎമ്മലയായ. കൈലാസഭൂമിഃ=കൈലാസത്തെ. അക്കാലത്ത്, കേരളരാജാവ് ഗുണഗണങ്ങളാൽ രാജ്യത്തിനു തന്റെ പേരിൽ പ്രസിദ്ധി ചേൎത്ത് (കേരളരാജ്യമെന്ന പ്രസിദ്ധിവരുത്തി) വളരെക്കാലം രാജ്യഭാരം വഹിച്ചതിനുശേഷം വാൎദ്ധക്യം വന്നപ്പോൾ മന്ത്രിമാരിൽ രാജ്യഭാരം ഏല്പിച്ച് തപസ്സുചെയ്യുവാൻവേണ്ടി നിൎമ്മലമായ കൈലാസത്തിൽ എത്തി.

൩൯. കളങ്കഹീനം=കളങ്കമില്ലാത്ത. വൃഷരാജം=വൃഷേന്ദ്രനെ (ഋഷഭനെ). അഗ്രേ=മുമ്പിൽ. മൂൎത്തിത്രിതയം ച=മൂന്നു മൂൎത്തികളെ (വടക്കും നടുവിലും തെക്കും വസിക്കുന്ന മൂൎത്തികളെയും). സാക്ഷാൽ=പ്രത്യക്ഷമായിട്ട്. വിവൃദ്ധഭക്ത്യാ=പെരുകിയ ഭക്തിയോടെ. ഗിരിജാം ച=ശ്രീപാൎവ്വതിയെയും. മോദം=മുദം. ഉപശ്ലോകിതവാൻ=ശ്ലോകങ്ങളെക്കൊണ്ടു സ്തുതിച്ചു. മനീഷീ=വിദ്വാൻ. വിദ്വാനായ കേരളരാജാവ് വൃഷരാജനെയും വടക്കുന്നാഥൻ മുതലായ മൂന്നു മൂൎത്തികളെയും ശ്രീപാൎവ്വതിയെയും ഭക്തിപൂൎവ്വം ശ്ലോകരൂപേണ സ്തുതിച്ചു.

൪൦. വൃഷരാജസ്തുതി:— ഭക്തി . . . ഗതഃ=ഭക്തരുടെ

ലാസത്തെ ഗമിച്ചു. ലക്ഷിത . . . . . . ല്ലാസഃ=ലക്ഷിതമായ കൈലാസമഹോല്ലാസത്തോടു (കൈലാസത്തിന്റെ കിടായി ന്റെ ശോഭയോടു) കൂടിയ. പാതകി . . . . ക്ഷഃ=പാപിജനങ്ങൾക്കു കാണ്മാൻ കഴിയാത്ത (എല്ലാം മഹോക്ഷവിശേഷണം). പാതു=രക്ഷിക്കട്ടെ. മഹോക്ഷഃ=വലിയ കാള. ചിരായ=വളരെക്കാലം. ഫാലാക്ഷഃ=നെറ്റിയിൽ കണ്ണുള്ള (മഹോക്ഷവിശേഷണം). തെക്കേകൈലാസത്തിൽ സന്നിഹിതനായും കണ്ടാൽ കൈലാസപർവ്വതത്തിന്റെ കിടാവോ എന്നു തോന്നുമാറു ശോഭിക്കുന്നവനായും പാപികളുടെ കണ്ണിനു അവിഷയമായും നെറ്റിയിൽ കണ്ണോടുകൂടിയവനായുമിരിക്കുന്ന വൃഷരാജൻ രക്ഷിക്കട്ടെ. വൃഷരാജനു ഫാലാക്ഷത്വം ശിവസാരൂപ്യത്താൽ സിദ്ധം. വൃത്തം ഗീതി. "ആര്യാപൂർവ്വാർദ്ധത്തിനെ ചൊല്ലിട്ടുള്ള ലക്ഷണം തന്നെ. മറ്റേതിലുമുപയോഗിക്ക ഗീതിയാമെന്നാൽ".

൧൭. വടക്കുന്നാഥസ്തുതി:—കൈലാസസ്ഥം=കൈലാസത്തിൽ സ്ഥിതിചെയ്യുന്ന (ശിവവിശേഷണം) യയാചേ=യാചിച്ചു. പരശിവം=പരമശിവനെ. അപമിത്യ=അപമയനം (പരിവർത്തനം) ചെയ്തിട്ട്. സ്വയം=താൻ തന്നെ. ഭക്തിവിത്തൈഃ=ഭക്തിയാകുന്ന ധനങ്ങളെക്കൊണ്ട് (അപമിത്യ എന്നതിനോടു യോജന). യൽ=യാതൊന്ന്. രാമോ ജാമദഗ്ന്യഃ=ജമദഗ്നിപുത്രനായ രാമൻ. തൽ=അതിനാൽ. ഇഹവൃ . . . . ദാരം=കേരളഭൂമിയുടെ ഹാരമായ ഈ വൃഷപുരത്തിൽ. ജ്യോതിർല്ലിംഗം=ജ്യോതിർല്ലിംഗത്തെ. തദംശം=നിന്തിരുവടിയുടെ അംശമായ. കൃതവസതി=വാസം ചെയ്ത (ജ്യോതിർല്ലിംഗവിശേഷണം). ജഗ . . . ർത്ഥം=ലോകാനുഗ്രഹത്തിനുവേണ്ടി. വന്ദേ=ഞാൻ വന്ദിക്കുന്നു. സർവ്വാത്മനാ=സർവ്വപ്രകാരേണ. പാർവ്വതീ . . . . പ്രസന്നം=പാർവ്വതീദേവിയുടെ സാന്നിദ്ധ്യത്താൽ പ്രസന്നമായ. കൈലാസവാസിയായ പരമശിവനോടു ഭക്തിയാകുന്ന ധനങ്ങൾ കൊടു

ന്നു മാററം വാങ്ങി ശ്രീപരശുരാമൻ യാചിച്ചതിനാൽ കേരളഭൂമിക്ക ഭൂഷണമാലയായ വൃഷപുരിയിൽ ലോകാനുഗ്രഹത്തിനുവേണ്ടി സന്നിധാനം ചെയ്യുന്നതും ശ്രീപാർവ്വതിയുടെ നിത്യസാന്നിധ്യത്താൽ പ്രസന്നനുമായ ശ്രീപരമശിവാംശമായിരിക്കുന്ന ജ്യോതിർല്ലിംഗത്തെ ഞാൻ വന്ദിക്കുന്നു.

൧൦. കേദാരനാഥസ്തുതി:— പത്മാനന്ദഹംസ = പത്മയെ (ലക്ഷ്മിയെ) ആനന്ദിപ്പിക്കുന്ന ഹംസ (വിഷ്ണോ!), പത്മങ്ങളെ ആനന്ദിപ്പിക്കുന്ന സൂര്യ (സൂര്യമൂർത്തിയായ ശിവ!) എന്നും. ഭക്ത . . . . പ്രത്യൂഷഃ = ഭക്തജനസമൂഹത്തിന്റെ ദോഷാഘതിയിൽ (ദോഷങ്ങളെ നശിപ്പിക്കുന്നതിൽ എന്നും രാത്രിയെ അവസാനിപ്പിക്കുന്നതിൽ എന്നും) പ്രത്യൂഷസ്സ് (അഹർമ്മുഖം) ആയവനേ! സത്വാ . . . . പതേ = സത്വങ്ങളുടെ (ജീവികളുടെ) ആവാസത്തിനു സരിൽപതി (സമുദ്രം) ആയവനേ! (സമുദ്രത്തിൽ ജന്തുക്കൾ പാർക്കുന്നതുപോലെ സർവ്വജീവികളും ഉള്ളിൽ വസിക്കുന്നവനേ!). കുവലയ . . . . ഭൂതേ = കുവലയത്തിന്റെ (ഭൂമണ്ഡലത്തിന്റെ എന്നും കുവലയപുഷ്പത്തിന്റെ എന്നും) പ്രകാശാവസ്ഥയിങ്കൽ ചന്ദ്രനായവനേ! സത്യാ . . . . ഭവ = സത്യത്തിൽ (സത്യലോകത്തിൽ എന്നും) ഉള്ള അവസ്ഥിതികൊണ്ടു ബ്രഹ്മാവായിട്ടുള്ളവനേ! സഭാ . . ഖേ = സജ്ജനങ്ങളുടെ (നക്ഷത്രങ്ങളുടെ എന്നും) ആലംബത്തിൽ ആകാശമായവനേ! അസ്മാദൃശാം = ഞങ്ങളെപ്പോലെയുള്ളവർക്ക്. സതാം = ആ നി. കാമപി—ഷ. കാമദാനഗിരിശ = അഭീഷ്ടദാനത്തിൽ ശിവനായവനേ! ശ്രേയഃശ്രിയം = ശ്രേയസ്സുകളുടെ സമൃദ്ധിയെ. കല്പയ = ചെയ്താലും. പത്മാനന്ദത്തിൽ സൂര്യനായും, ഭക്തജനദോഷാഘതിയിൽ ഉഷസ്സായും, സത്വാവാസത്തിൽ സമുദ്രമായും, കുവലയപ്രകാശനത്തിൽ ചന്ദ്രനായും, സത്യാവസ്ഥിതിയിൽ ബ്രഹ്മാവായും, സഭാലംബത്തിൽ ആകാശമായും, കാമദാനത്തിൽ ശിവനായുമിരിക്കുന്ന ദേവ! ആ നിന്തിരുവടി ശ്രേയസ്സുകളെ നല്കണമേ.

ക്ലൃപ്തം. ചേതസി=മനസ്സിൽ. പര . . . നാഥേശ=ശിവവല്ലഭേ! സിദ്ധിസാധ്യാം=വഴിപോലെ ദീപിക്കട്ടെ. ത്രൈലോക്യരക്ഷയ്ക്കായ് വഞ്ചിവൃഷപുരത്തിൽ വാണരുളുന്ന ശ്രീപാർവ്വതീദേവി! നിരതിശയ ടിയുടെ മഹിമാസ്വരൂപപ്രകടനത്താൽ ഇത്ര വലുതായ പാദാബ്ജവും പ്രണയകലഹത്തിൽ നമസ്കരിച്ച ശിവന്റെ ജടയിൽ ചവുട്ടിയപ്പോൾ ഒഴുകിയ ഗംഗാജലകണങ്ങളാൽ നനഞ്ഞ ഇടത്തെ പാദപത്മവും എന്റെ മനസ്സിൽ തെളിഞ്ഞു വിളങ്ങട്ടെ.

൭൫. ഇത്ഥം=ഇപ്രകാരം. നിരന്തരം=ഇടവിടാതെ. അതന്ദ്രം=മടിക്കൂടാതെ. അനന്യഭാവം=വിഘ്നംകൂടാതെ. ഭക്ത്യാ=ഭക്തിയോടെ. നിഷേവമാണം=സേവിക്കുന്ന. അശേഷവിശേഷാ:=സർവ്വപ്രഭുവിന്റെ. വിശേഷാൽ=വിശേഷിച്ചും. നക്തന്ദിവം=രാവും പകലും. വിദധൽ=ചെയ്യുന്നവനായി. അനന്യ . . ഭാവ:=അന്യചിന്തയില്ലാത്തവനായിട്ട്. തസ്മിൻ=ആ (വൃഷാദ്രൗ എന്നതിനോട് യോജന). ഉവാസ=വസിച്ചു. സഃ ഉ രാജവൃഷഃ=ആ രാജേന്ദ്രനാകട്ടെ. വൃഷാദ്രൗ=വൃഷാദ്രിയിൽ. ഇങ്ങനെ സർവ്വേശ്വരനായ വടക്കുന്നാഥനെ രാപ്പകൽ സേവിച്ചുകൊണ്ട് ആ രാജേന്ദ്രൻ വൃഷാദ്രിയിൽ താമസിച്ചു.

൭൬. ധ്യായൻ=ധ്യാനിക്കുന്ന. ബ്രഹ്മസ്വരൂപം=ബ്രഹ്മപ്രകാശത്തെ. പരാനന്ദപീയൂഷം=പരമാനന്ദാമൃതത്തെ. പായം പായം=പാനംചെയ്തു പാനംചെയ്ത്. പദ്യോജധൃതി=താമരപ്പൂപോലെ ശോഭയുള്ള. നയനപുടം=നേത്രത്തെ. സാക്ഷാൽ=പ്രത്യക്ഷമായിട്ട്. മൂർദ്ധ്നി=മൂർദ്ധാവിൽ ഭക്തി . . മുകുളം=ഭക്തിയുടെ ആധിക്യത്താൽ കനിഞ്ഞ ശിരസ്സിൽ മുകുളാകാരങ്ങളായ കൈകളെ അർപ്പിച്ചു. പാർത്ഥിവം=ആ രാജാവിനോട്. പരോക്ഷം=പാത്തു. ഒടുക്കൽ ആ രാജാവ് പരബ്രഹ്മജ്യോതിസ്സിനെ ധ്യാനിച്ചുംകൊണ്ടു ഉള്ളിലൂടെ ഊറുന്ന പരമാനന്ദാമൃതം നുകർന്നു നുകർന്നു തെളിഞ്ഞ കണ്ണടച്ചപ്പോൾ പരമശിവൻ മുമ്പിൽ പ്രത്യക്ഷീഭവിച്ചു

ഷിയുണ്ടാക. അത്ഭുതം ഈ കൊങ്കണഭൂമിയിൽതന്നെ ചെല്ലൂരെന്ന പേരായ ഗ്രാമത്തിൽ എന്റെ ബിംബപ്രതിഷ്ഠചെയ്തു അങ്ങയുടെ വംശ്യന്മാൎക്ക മുക്തി വരുത്തും.

൯൯. ഉദഗ്ര . . . പാത്രം = ഉൽകൃഷ്ടമായ എന്റെ അനുഗ്രഹത്തിനു പാത്രം. ധന്യം = ഐശ്വൎയ്യത്തോടുകൂടിയത്. ഭവൽകുലം = അങ്ങയുടെ വംശം. ആയുഗാന്തം = യുഗാവസാനത്തിങ്കലോളം. ഉദീൎയ്യ = പറഞ്ഞിട്ട്. വിഭുഃ = ഈശ്വരൻ. അന്തൎദ്ധേ = അന്തൎദ്ധാനം ചെയ്തു. നരവരൻ = രാജാവ്. എന്നാൽ അങ്ങയുടെ വംശം എന്റെ അനുഗ്രഹവിശേഷത്തിനു പാത്രമായി യുഗാവസാനകാലത്തോളം ഐശ്വൎയ്യയുക്തമായി നിലനില്ക്കും. ഇങ്ങനെ പറഞ്ഞ് ഭഗവാൻ മറഞ്ഞു. അപ്പോൾതന്നെ രാജാവു ഉണരുകയും ചെയ്തു.



൱. ആനന്ദ . . . മനാഃ = ആനന്ദവും അത്ഭുതവും കൌതുകവും നിറഞ്ഞ മനസ്സോടുകൂടിയ. മനുജേന്ദ്രഃ = രാജശ്രേഷ്ഠൻ. നാനാ . . . രമം = പല രത്നങ്ങൾകൊണ്ടുണ്ടാക്കപ്പെട്ട എല്ലാ മതിൽക്കെട്ടുകളെക്കൊണ്ടു മനോഹരമായി. സ്ഥാനം തൽ = ആ സ്ഥാനത്തെ. സൎവ്വലോകാൎച്ചിതം = എല്ലാ ലോകങ്ങളാലും പൂജിതമായ (സ്ഥാനവിശേഷണം.) അമല . . . ലസിതം = നിൎമ്മലങ്ങളായ സദസ്സുകൾ, ഗോപുരദ്വാരങ്ങൾ, ഹൎമ്മ്യങ്ങൾ, ആസ്ഥാനങ്ങൾ, പ്രാസാദങ്ങൾ, മണ്ഡപങ്ങൾ എന്നിവയാൽ ശോഭിതമായി. കല്പയാമാസ = ചെയ്തു. അപ്പോൾ രാജാവ് ആനന്ദവും അത്ഭുതവും കൌതുകവും കലൎന്ന് സൎവ്വലോകപൂജിതമായ ആ സ്ഥാനത്തെ, പല രത്നങ്ങൾകൊണ്ടു പണിചെയ്ത മതിലുകളാൽ ശോഭിക്കുന്നതും സദസ്സുകൾ, ഗോപുരദ്വാരങ്ങൾ, ഹൎമ്മ്യങ്ങൾ, ആസ്ഥാനങ്ങൾ, പ്രാസാദങ്ങൾ, മണ്ഡപങ്ങൾ എന്നിവയാൽ വിരാജിതവുമാക്കി ചെയ്തു.

൱൧. കൈവല്യാവൎഗ്ഗാപഹം = മോക്ഷമാൎഗ്ഗത്തോടു തുല്യം. അനഘം = ദോഷമില്ലാത്ത. പ്രദക്ഷിണമഹാമാൎഗ്ഗം = വലിയ

ഗദ്യം ൩:—തത്ര ച=അവിടെ, കേഷുചിൽ പ്രാസാ . . . . . . താനേഷു=ചിലർ പ്രാസാദശുദ്ധി (ദേവന്റെ വാസസ്ഥാനത്തിന്റെ ശുദ്ധി) തുടങ്ങിയ ശുദ്ധികർമ്മങ്ങൾ വഴിപോലെ ചെയ്യുന്നതിൽ ഏകാഗ്രചിത്തന്മാരായും. പരാംശ്ച വിവിധ . . . . . . സാധുലോകേഷു=മററു ചിലർ പഞ്ചവിധമുള്ള ഹോമസമൂഹങ്ങളിൽ ഏററവും ഹോമിക്കപ്പെടുന്ന ചമതകൾകൊണ്ടും ഹവിസ്സുകൊണ്ടും വഴിപോലെ വർദ്ധിച്ച അഗ്നിയുടെ ധൂമപടലത്തിന്റെ സൌരഭ്യത്തിന്റെ ദീർഘാഘ്രാണംകൊണ്ടു സജ്ജനസമൂഹങ്ങളെ സന്തർപ്പണം ചെയ്യുവരായും, ദിവാനിശം പ്രവർത്തമാനേഷു (സൽസു)=രാപ്പകൽ പ്രവർത്തിക്കുന്നവരായിരിക്കുമ്പോൾ. പുനരന്യേഷു=പിന്നെച്ചിലർ (അധിപൂരയൽസു എന്നതിനോടു യോജന). സച്ഛിദി . . . ജലാനി=ഗംഗ, യമുന, പ്രയാഗം, ഗോദാവരി, ഗോകർണ്ണം, കാവേരി, അഗസ്ത്യതീർത്ഥം, പാപനാശിനി, ദക്ഷിണഗംഗ (പേരാറ്), ചൂർണ്ണി, ഫാല്ഗുനം, വല്ക്കലം, താമ്രപർണ്ണി, ധനുഷ്കോടി മുതലായ പുണ്യതീർത്ഥങ്ങളിലെ ജലങ്ങളെ, നിജ . . . ദൈവ=തങ്ങളുടെ ദിവ്യശക്തികൊണ്ടുതന്നെ. നിർവ്യാജം=വ്യാജംകൂടാതെ, സമാനീയ=കൊണ്ടുവന്നിട്ട്, യഥാവിധി വിഹിതനിർമ്മാണസംസ്കാരേ=വിധിപ്രകാരം നിർമ്മിക്കുകയും സംസ്കരിക്കുകയും ചെയ്യപ്പെട്ടതായി. ദുകൂല . . . . മണ്ഡിതേ=ദുകൂലമായ പട്ടുകൊണ്ടും മുത്തുവിതാനംകൊണ്ടും അലങ്കരിക്കപ്പെട്ടതായിരിക്കുന്ന, കലശമണിമണ്ഡപേ=കലശം പൂജിക്കുവാനുള്ള രത്നമണ്ഡപത്തിൽ, സമന്തതഃ=ചുററും, നിരന്തരനിഹിതാസു=ഇടതിങ്ങുമാറു വെക്കപ്പെട്ട. ശാതകുംഭകുംഭീഷു=സ്വർണ്ണകലശങ്ങളിൽ. അഭിപൂരയൽസു (സൽസു)=നിറയ്ക്കുന്ന സമയത്തിങ്കൽ, ചതുരം=ചാതുര്യത്തോടുകൂടി (ക്രി. വി.). ഇതരേഷു=മററു ചിലർ, ദേവതാ . . . . . കർമ്മഠേഷു (സൽസു)=ദേവതാശക്തിയെ ആവാഹിക്കൽ, പഞ്ചോപചാരങ്ങളെയും നൈവേദ്യങ്ങളെയും സമർപ്പിക്കൽ മുതലായ കർമ്മങ്ങളിൽ നിപുണന്മാ

കളഭവും ജ്വലിച്ച അഗ്നിയിൽനിന്നു പുറപ്പെട്ട ധൂമലേഖയുടെ സൗരഭ്യാഘ്രാണംകൊണ്ടു സജ്ജനങ്ങളെ സംതൃപ്തിപ്പെടുത്തിയും ശില്പികൾ പ്രവർത്തിച്ചുംകൊണ്ടിരുന്നു. വേറെച്ചിലർ ഗംഗ, യമുന മുതലായ പുണ്യതീർത്ഥങ്ങളിലെ ജലങ്ങളെ തങ്ങളുടെ ദിവ്യമായ അനുഭാവത്താൽതന്നെ കൊണ്ടുവന്നു് വിധിപ്രകാരം നിർമ്മിച്ചു സംസ്കരിച്ചു ശുദ്ധമായ പട്ടുകൊണ്ടും പുഷ്പവിതാനംകൊണ്ടലങ്കരിച്ച കലശമണ്ഡപത്തിൽ ചുററും നിരത്തിവെച്ച സ്വർണ്ണകലശങ്ങളിൽ നിറച്ചുംകൊണ്ടിരുന്നു. ഇനിച്ചിലർ ദേവതാശക്തിയെ ആവാഹിക്കുക, പദ്യോപഹാരങ്ങൾ ചെയ്ക, നൈവേദ്യം നിവേദിക്കുക മുതലായ കർമ്മങ്ങൾ ചെയ്തുകൊണ്ടിരുന്നു. ഭേരിമദ്ദളാദികളായ വാദ്യങ്ങളുടെ ഘോഷം ദിക്കുകളിലെല്ലാം മുഴങ്ങി. സഗുണഘനായ ബ്രഹ്മാവു് നാലുമുഖങ്ങളെക്കൊണ്ടും വേദങ്ങൾ ഘോഷിച്ചു. വാല്മീകി രാമായണവും വ്യാസർ മഹാഭാരതവും വ്യാകരിച്ചു. ഭക്തജനങ്ങൾ ശിവനാരായണഹരിഹരാദി നാമസങ്കീർത്തനങ്ങൾ ചെയ്തു. ഇങ്ങനെയെല്ലാമിരിക്കെ, ബൃഹസ്പതിയും സുബ്രഹ്മണ്യനും വഴിപോലെ നിരൂപിച്ചുണ്ടാക്കിയ ശുഭമുഹൂർത്തത്തിൽ പരിശുദ്ധങ്ങളായ ബ്രഹ്മകലശജലങ്ങൾകൊണ്ടു മൂന്നു ദേവന്മാരെയും അഭിഷേകം ചെയ്തു. അനന്തരം മുല്ല, പിച്ചകം, മല്ലിക മുതലായവയുടെ പൂക്കൾകൊണ്ടുള്ള മാലകൾ ചാർത്തിയും രത്നദീപപ്രഭകൾകൊണ്ടു ശോഭിച്ചുമിരിക്കുന്നവരും ലോകാനുഗ്രഹത്തിൽ ജാഗരൂകന്മാരുമായ മൂന്നു ദേവന്മാരെയും ജനങ്ങൾ കൈകൂപ്പി ദർശിച്ചു.

വൃ. ൨. ദ്യുമാൻ=സദ്യുതിയുള്ള. ദേശാനനേകാൻ=വളരെ ദേശങ്ങളെ. ബഹു . . . . താൻ=വളരെ ജനങ്ങൾ ഉള്ള (ദേശവിശേഷണം). ദേവസാൽകൃത്യ=ദേവാധീനങ്ങളാക്കിച്ചെയ്തിട്ടു്. ഹൃദ്യാൻ=ഹൃദയപ്രിയങ്ങളായ. നാനോപഹാരാൻ=പല ഉപഹാരങ്ങളെ. ഉദാരാൻ=ഉൽകൃഷ്ടങ്ങളായ (ഉപഹാരവിശേ

ണിയിച്ചു. (വിശ്വകൎമ്മാസന്മാർ പള്ളിത്താനത്തിൽ മാലയെ ഭജിക്കയും അവിടെനിന്ന് ശാന്തിക്കാർ ക്ഷേത്രത്തിലെക്കു മാല എഴുന്നള്ളിക്കയും ചെയ്യുന്നു.) ക്ഷേത്രത്തിൽ വിധിനിഷേധങ്ങൾ നടത്തുന്നതിന്നവേണ്ട വൈദഗ്ദ്ധ്യമുള്ള ഉയപണിക്കു ബ്രാഹ്മണരുടെ ഇല്ലങ്ങളും നാലുദിക്കുകളിലുമായിട്ട് ഏല്പിച്ചു. വിശ്വകൎമ്മാസന്മാരുടെ ശില്പസാമൎത്ഥ്യത്തെ അവരുടെ ആലയപടപ്പിലും ബ്രാഹ്മണരുടെ വിധിനിഷേധപ്രവൃത്തിപ്രാഗല്ഭ്യത്തെ അവരുടെ ഗൃഹസ്ഥാശ്രമത്തിലും ആരോപിക്കയാൽ ഈ വിശ്വകൎമ്മഗൃഹങ്ങളിൽ ജനിച്ചവർ എല്ലാവരും ശില്പനിപുണന്മാരും ബ്രാഹ്മഗൃഹങ്ങളിൽ ജനിച്ചവർ മുഴുവനും പ്രാഗല്ഭ്യന്മാരുമാകുന്നു എന്നു സിദ്ധിക്കുന്നു.

൮൫. അഗ്രേ—മുമ്പിൽ. വൃഷാണാം പതിഃ—വൃഷഭശ്രേഷ്ഠൻ. ത്രിപുരവിജയിനഃ—ശിവന്റെ. നിത്യസാന്നിദ്ധ്യയോഗാൽ—നിത്യമായ സന്നിധാനമുള്ളതുകൊണ്ട്. ശിവത്രിപുരമിതി—ശിവന്റെ ത്രിപുരമാകയാൽ. ഉൽകൃഷ്ടം—ഉൽകൎഷമുള്ള. അത്യത്ഭുതമഹിമം—അത്യാശ്ചൎയ്യമായ മാഹാത്മ്യത്തോടുകൂടിയ. പപ്രഥേ—പ്രസിദ്ധിപ്പെട്ടു. പൃഥിവ്യാം—ഭൂമിയിൽ. മുമ്പിൽ വൃഷഭശ്രേഷ്ഠൻ കിടക്കുന്നതുകൊണ്ടു വൃഷഭക്ഷേത്രമെന്നും, ശിവന്റെ നിത്യസാന്നിദ്ധ്യമുള്ളതുകൊണ്ട് ദക്ഷിണകൈലാസമെന്നും, ശിവന്റെ ത്രിപുരമാകകൊണ്ടു തൃശ്ശിവപേരൂരെന്നും ആ ക്ഷേത്രം ഭൂമിയിൽ പ്രസിദ്ധിയെ പ്രാപിച്ചു.

ശുഭം.

കുറിപ്പ്: ൧൪൪-ാം പേജിൽ ൧൧-ാം ശ്ലോകത്തിന്റെ ടിപ്പണിയുടെ ഒടുവിൽ "രാമേശ്വരത്തുനിന്നും തിരിപ്പെട്ട" എന്നതു "രാമേശ്വരത്തുനിന്നു വന്നതിന്നശേഷവും തിരിപ്പെട്ട" എന്നു തിരുത്തി വായിക്കേണ്ടതാണ്.

